

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

# MALANKARA ORTHODOX SYRIAN CHURCH




Vol. 2 No. 28 | THE ONLINE OFFICIAL NEWS BULLETTIN | 2019 July 13


പെന്തിക്കോസ്തികാലം | SEASON OF PENTECOST | ܥܕܢܐ ܕܦܢܛܝܩܘܣܛܝ

| ܚܕܒܫܒܐ SUNDAY | ܬܪܝܢܒܫܒܐ MONDAY | ܬܠܬܒܫܒܐ TUESDAY | ܐܪܒܥܒܫܒܐ WEDNESDAY | ܚܡܫܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| ♪4 14 |  ♪8 15 | ♪4 16 | ♪8 17 | ♪4 18 | ♪8 19 |  ♪4 20 |
| 5th Sunday after Pentecost | Comme. of the Martyrs St. Kuriakose, Mother Marth Yulieth & St. Abhai | | | | | Comme. of Elijah the Prophet |



**കോട്ടയം പഴയസെമിനാരിയിൽ നടന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് രണ്ടാമൻ മലങ്കര മെത്രാപ്പോലീത്തായുടെ 110–ാം ഓർമ്മപ്പെരുന്നാളിൽ പ. കാതോലിക്കാ ബാവാ ശ്ലൈഹിക വാഴ്വ് നൽകുന്നു.**

# ദേശീയ ന്യൂനപക്ഷ കമ്മീഷന്റെ നിലപാട് ദൗർഭാഗ്യകരം: ഓർത്തഡോക്സ് സഭ

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ പള്ളി സെമിത്തേരികളിൽ ശവസംസ്കാരവുമായി ബന്ധപ്പെട്ട് ദേശീയ ന്യൂനപക്ഷ കമ്മീഷൻ അദ്ധ്യക്ഷൻ ജോർജ് കുര്യൻ കൈക്കൊണ്ടിരിക്കുന്ന നിലപാട് ഏറെ ദൗർഭാഗ്യകരമെന്ന് ഓർത്തഡോക്സ് സഭ. ഇടവകാംഗമല്ലാത്ത ആർക്കും ഇടവകപള്ളി സെമിത്തേരിയിൽ മൃതശരീരം സംസ്കരിക്കപ്പെടുവാൻ അവകാശമില്ലെന്ന് 2017 ലെ സുപ്രീം കോടതി വിധിയിൽ വ്യക്തമായി പറയുന്നു. പള്ളി സെമിത്തേരികൾ പൊതുശ്മശാനമാക്കാനാവുകയില്ല.

ഇടവകപള്ളി സെമിത്തേരി ഇടവകാംഗങ്ങളുടെ മൃതദേഹങ്ങൾ സംസ്കരിക്കുവാൻ മാത്രമുള്ളതാണ്. വികാരിയുടെ അനുവാദത്തോടെ അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിലാണ് സംസ്കാരം നടത്തപ്പെടുന്നത്. കായംകുളം കാദീശാ ഓർത്തഡോക്സ് പള്ളിയിൽ ശവസംസ്കാരവുമായി ബന്ധപ്പെട്ട് പാത്രിയർക്കീസ് വിഭാഗത്തിന്റെ ആരോപണങ്ങൾ വാസ്തവവിരുദ്ധമാണ്. കഴിഞ്ഞ ദിവസം മരണപ്പെട്ടവർ ഇടവകാംഗങ്ങൾ ആയിരുന്നില്ല. മലങ്കര ഓർത്തഡോക്സ് സഭയുടെ ഭരണഘടനയനുസരിച്ച് പൂർണ്ണ ബഹുമതികളോടെ സംസ്കാരം നടത്തികൊടുക്കാമെന്ന് വികാരി അറിയിച്ചിരുന്നു.

ജോർജ് കുര്യന്റെ പ്രസ്താവന തെറ്റിദ്ധാരണ മൂലമാകാമെന്ന് സഭാ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ പ്രസ്താവിച്ചു.

# മൃതശരീരം വച്ചു വിലപേശുന്നതുകൊണ്ട് കോടതിവിധികൾ മറികടക്കാനാവില്ല: മാർ ദീയസ്കോറോസ്

കോട്ടയം: കോടതിവിധികൾ മറികടക്കുവാൻ മൃതശരീരങ്ങൾ വച്ച് വില പേശുന്ന തന്ത്രമാണ് പാത്രിയർക്കീസ് വിഭാഗം അവലംബിക്കുന്നത് എന്ന് ഓർത്തഡോക്സ് സഭയുടെ സുന്നഹദേസ് സെക്രട്ടറി യൂഹാനോൻ മാർ ദിയസ്ക്കോറോസ് മെത്രാപ്പോലീത്ത പറഞ്ഞു. സെമിത്തേരികൾ ആർക്കും കൈവശപ്പെടുത്താനാവില്ലെന്നും, അവ ഇടവകാംഗങ്ങളുടെ ഉപയോഗത്തിനായി നിലനിർത്തണമെന്നും സുപ്രീംകോടതി വ്യക്തമാക്കിയിട്ടുള്ളതാണ്. നിയമപരമായി നിയമിക്കപ്പെട്ടിരിക്കുന്ന വികാരിയെ അനുസരിക്കുകയും അദ്ദേഹത്തിന്റെ കൂദാശകൾ സ്വീകരിക്കുകയും ചെയ്യുന്നവരാണ് ഇടവകാംഗങ്ങൾ.

ഇടവകപള്ളികളുടെ സെമിത്തേരികൾ പൊതുശ്മശാനങ്ങളല്ല. കഴിഞ്ഞ ദിവസം വരിക്കോലിപള്ളിയിൽ നടന്ന ശവസംസ്ക്കാരം വികാരി നടത്താമെന്ന് പറഞ്ഞിരുന്നതാണ്. എന്നാൽ അതിനു സമ്മതിക്കാതെ പോലീസിന്റെ സഹായത്തോടെ അനധികൃതമായി സംസ്ക്കാരം നടത്തുകയായിരുന്നു. മൃതശരീരങ്ങൾ സംസ്ക്കരിക്കുന്നതിന് ഓർത്തഡോക്സ് സഭ തടസം നിൽക്കുന്നു എന്നത് കുപ്രചരണമാണ്. ഓർത്തഡോക്സ് വൈദികർ നടത്തുന്ന സംസ്ക്കാരങ്ങൾ അംഗീകരിക്കാൻ സാധിക്കാത്തവർ, അതേ വൈദികർ തന്നെ നടത്തുന്ന വിവാഹ കൂദാശകളും, മാമോദീസകളും, കുർബാനയും അംഗീകരിക്കുന്നത് എങ്ങിനെയാണ്. മറ്റെല്ലാ കൂദാശകളും അംഗീകരിക്കുന്നവർ ഓർത്തഡോക്സ് സഭ നടത്തുന്ന ശവസംസ്ക്കാരം അംഗീകരിക്കുന്നില്ലായെന്ന നിലപാട്, മൃതശരീരം വച്ചു വിലപേശി ഇല്ലാത്ത അവകാശങ്ങൾ സ്ഥാപിക്കാനുള്ള ഉപാധിയായി മാത്രമേ കാണാനാവൂ. പൊതുസമൂഹത്തെയും, മാധ്യമങ്ങളെയും തെറ്റിദ്ധരിപ്പിച്ച് സഹതാപം പിടിച്ചു പറ്റാനുള്ള മാർഗമാണ് ഈ പ്രതിഷേധങ്ങൾ. കായംകുളം, മാന്ദാമംഗലം പള്ളികളുടെ കാര്യത്തിൽ നിയമാനുസൃത വികാരിക്കല്ലാതെ, അന്യർക്ക് സെമിത്തേരിയിൽ കയറി സംസ്ക്കാരം നടത്താനാവില്ലെന്ന് കേരളഹൈക്കോടതി വിധിയും നിലനിൽക്കുന്നു.

സുപ്രീംകോടതി വിശദമായി പഠിച്ചശേഷം നൽകിയ വിധിപോലും അംഗീകരിക്കാത്ത ഒരു കൂട്ടവുമായി അനുരഞ്ജന ചർച്ചകൾ നടത്തുന്നതുകൊണ്ട് ഒരു പ്രയോജനവും കാണുന്നില്ല. രാജ്യത്തിന്റെ നിയമവ്യവസ്ഥകൾ അംഗീകരിക്കാത്തവർ ഇനി മറ്റേതെങ്കിലും മദ്ധ്യസ്ഥനെ അംഗീകരിക്കുമോ എന്നും അദ്ദേഹം ചോദിച്ചു.




**പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് രണ്ടാമൻ തിരുമേനിയുടെ 110 – ാം ഓർമ്മപ്പെരുന്നാൾ പരുമല സെമിനാരിയിൽ ആചരിച്ചു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത വി. കുർബ്ബാനയ്ക്ക് മുഖ്യകാർമ്മികത്വം വഹിച്ചു.**

ലേഖനം

# ഏകവും വിശുദ്ധവും കാതോലികവും അപ്പോസ്തോലികവുമായ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

**ഡോ. ഗീവറുഗീസ് യൂലിയോസ് മെത്രാപ്പോലീത്താ**



ഏകദേശം ഒരു തലമുറ കഴിയുമ്പോൾ, 33 വർഷങ്ങൾ പിന്നിടുമ്പോൾ അഥവാ ഇപ്പോൾ സഭാമക്കളായി വി. മാമോദീസാ സ്വീകരിക്കുന്നവർ അവരുടെ യൗവനത്തിൽ എത്തുമ്പോൾ 2052-ൽ ദൈവകൃപയാൽ ഭാരതത്തിന്റെ ദേശീയ സഭയായ മലങ്കര ഓർത്തഡോക്സ് സഭ ചരിത്രത്തിൽ അതിന്റെ രണ്ടാം സഹസ്രാബ്ദം പൂർത്തിയാക്കും; ദൈവത്തെ സ്തുതിക്കാം.

ലോകചരിത്രത്തിൽ തന്നെ ഏതെങ്കിലും ഒരു പ്രസ്ഥാനം വളർച്ചയുടെ പാതയിൽ രണ്ടായിരം വർഷങ്ങൾ പൂർത്തിയാക്കുന്ന സംഭവങ്ങൾ അധികം ഉണ്ടെന്ന് തോന്നുന്നില്ല. മഹാ സാമ്രാജ്യത്വ ശക്തികൾപ്പോലും ഏതാനും നൂറ്റാണ്ടുകൾ കഴിയുമ്പോൾ ശിഥിലമായി പോവുകയാണ് പതിവ്. മതങ്ങൾ പരിവർത്തനങ്ങൾക്കു വിധേയപ്പെട്ടുകൊണ്ട് ആയിരക്കണക്കിന് വർഷങ്ങൾ ജീവിക്കാറുണ്ടെങ്കിലും അനുകൂല സാഹചര്യങ്ങൾ ഇല്ലാതെ വരുമ്പോൾ അവ പെട്ടെന്ന് വാടിതളരാറുണ്ട്.

വിശ്വാസമെന്ന പാറമേൽ പണിയപ്പെട്ട പ. സഭ ദൈവത്തിന്റെ കൈവേലയാകയാൽ പാതാള ഗോപുരങ്ങൾക്ക് നശിപ്പിക്കാനാകാത്തവിധം അത് സുദൃഢമായി നിലനില്ക്കുന്നു.

പിറവിയെടുത്ത് അധികകാലം കഴിയുന്നതിനു മുമ്പു തന്നെ ഭാരതത്തിൽ വിതയ്ക്കപ്പെട്ട ക്രിസ്തുവചനം നല്ല നിലത്ത് വീണ് വളർന്ന് 30 ഉം 60 ഉം നൂറും മേനിയായി ഫലം പുറപ്പെടുവിക്കുന്ന അനുഭവമായി മലങ്കരസഭയെ കാണാവുന്നതാണ്. ഗുരുവിനോട് വഴിചോദിച്ചറിയുകയും ആ വഴിയിലൂടെ ഏറ്റവും കൂടുതൽ യാത്ര ചെയ്യുകയും ചെയ്ത വി. മാർത്തോമാ ശ്ലീഹാ റോമാ സാമ്രാജ്യത്തിനപ്പുറത്തേക്ക് കിഴക്കോട്ട് യാത്ര ചെയ്ത് ആദ്യം എഡേസ്സാ ആസ്ഥാനമാക്കി വി. സഭ പണിയുകയും ക്രിസ്താബ്ദം 52-ൽ ഭാരതത്തിലെത്തി പ. സഭ സ്ഥാപിക്കുകയും ചെയ്തു. 'അവനോടു കൂടെ മരിക്കേണ്ടതിന്' അഥവാ മരണംവരെയും അവനെ പിൻപറ്റുന്നതിന് നാമും അവനെ അനുധാവനം ചെയ്യുക എന്ന് സഹ ശിഷ്യരെ പ്രോത്സാഹിപ്പിക്കുകയും, അവർ യഹൂദന്മാരെ ഭയന്ന് ഒളിച്ചു പാർത്തപ്പോൾ ഭയം കൂടാതെ പുനരുത്ഥാന സത്യം അന്വേഷിച്ച് യെരുശലേമിൽ സഞ്ചരിക്കുകയും ഒടുവിൽ സത്യം ബോദ്ധ്യപ്പെട്ടപ്പോൾ 'എന്റെ കർത്താവും എന്റെ ദൈവവുമേ' എന്ന് അപ്പോസ്തോലിക വിശ്വാസം പരസ്യമായി പ്രഖ്യാപിച്ച് ഉത്ഥിതനായ യേശു ദൈവം തന്നെയാണെന്ന് സഹശിഷ്യന്മാരെ പഠിപ്പിച്ച് ക്രിസ്തുവിന്റെ മുന്നിൽ മുട്ടുകുത്തി പ. സഭയുടെ ആരാധനയ്ക്ക് അടിസ്ഥാനം ഇട്ടുവെന്ന് വി. വേദപുസ്തകം (വി. യോഹന്നാൻ 20) സാക്ഷിക്കുന്നു.

തന്നെ അയച്ചത് ലോകത്തിന്റെ രക്ഷിതാവും കർത്താവുമായ സാക്ഷാൽ ദൈവമാണെന്നാണ് അവൻ ക്രിസ്തുവിൽ ഈ ലോകത്ത് നമ്മിലേക്ക് അവതരിച്ച് നമ്മെ വീണ്ടെടുത്ത് തന്നിലേക്ക് ചേർത്ത് 'വഴിയും സത്യവും ജീവനു'മായി നമ്മെ വീണ്ടെടുത്ത് രക്ഷിച്ചുവെന്നും, അവൻ നമ്മെ അസത്യമാർഗ്ഗങ്ങളിൽ നിന്നും സത്യത്തിലേക്കും അന്ധകാരത്തിൽ നിന്നും തന്റെ അത്ഭുതപ്രകാശത്തിലേക്കും മരണത്തിൽ നിന്നും ജീവനിലേക്കും നടത്തുന്നുവെന്നും ആകയാൽ അവനിൽ വിശ്വസിച്ച് വി. മാമ്മോദീസാ സ്വീകരിച്ച് അവന്റെ വി. ശരീരവും രക്തവും ഭക്ഷിച്ച് അവന്റെ മാർഗ്ഗത്തിൽ നടപ്പിൻ എന്നും ശ്ലീഹാ പഠിപ്പിച്ചു. ചിതറിപാർത്ത യെഹൂദന്മാരോടൊപ്പം ഭാരതത്തിലെ വിവിധ വിശ്വാസ-ആചാരങ്ങളിൽപ്പെട്ടവരും ഒന്നിച്ച് ക്രിസ്തുവിൽ ഒരു പുതിയ മാനവികത, രാജകീയ-പുരോഹിത വർഗ്ഗവും വിശുദ്ധ വംശവുമായ ദൈവജനമായി രൂപപ്പെട്ടു. അവർക്കായി ശ്ലീഹാ ഇടവകകളും പൗരോഹിത്യവും സ്ഥാപിച്ചു നൽകി. അണിമുറിയാതെ നിലനിന്നുപോരുന്ന ആ വി. സഭയുടെ ഇന്നത്ത രൂപമാണല്ലോ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ. വി. സഭയാണ് താമസംവിനാ അതിന്റെ രണ്ടായിരം വാർഷികം ആഘോഷിക്കുവാൻ ഒരുങ്ങുന്നത്.

**കാതോലികമായ ശ്ലൈഹിക വിശ്വാസം ഏറ്റുപറയുന്ന ഏവരേയും സ്വീകരിക്കുകയും അവരോട് സഹവർത്തിക്കുകയും അവരെ കൂട്ടിചേർത്ത് താദാത്മ്യപ്പെടുകയും ചെയ്യുന്ന പൈതൃകമാണ് മലങ്കരസഭയുടേത്.**

മലകളും കരകളും കുന്നുകളും, കുളങ്ങളും, പുഴകളും തടാകങ്ങളും നിറഞ്ഞ് ഉയർന്ന സഹ്യപർവ്വത നിരകളിൽ നിന്നും പടിഞ്ഞാറ് അറബികടലിലേക്ക് താഴ്ന്നു കിടക്കുന്ന മലബാർ (banks of hills) ഈ പ്രദേശത്തെ വി. സഭ മലങ്കരസഭ എന്ന് ചരിത്രത്തിൽ അറിയപ്പെട്ടു. സ്തുതി ചൊവ്വാക്കപ്പെട്ട (ഓർത്തോ-ദുക്സ്സോ) വിശ്വാസം അത് എക്കാലവും മുറുകെ പിടിച്ച് അതിനെതിരെ വന്ന എല്ലാ വേദവിപരീതങ്ങളെയും പാടേ തോല്പിച്ചോടിച്ചു. ചിതറിപ്പാർത്ത യഹൂദന്മാരുടെയും അവരോട് സുവിശേഷം പ്രസംഗിച്ച വി. ശ്ലീഹന്മാരുടെയും - നമ്മുടെ കർത്താവിന്റെയും - സാധാരണ സംസാര ഭാഷയായിരുന്ന അരമായ (പൗരസ്ത്യ സുറിയാനി) ഭാഷയിൽ ഈ സമൂഹം ആദ്യം മുതൽ ആരാധന നടത്തി. അതുകൊണ്ടാണ് ഈ സഭ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ എന്ന് അറിയപ്പെടുന്നത്.

തന്നെ അയച്ചത് ക്രിസ്തുവാണ് എന്നത്രേ ശ്ലീഹാ നമ്മുടെ പൂർവ്വീകരോട് പറഞ്ഞത്. അന്ത്യോഖ്യായിൽ ഒരു പാത്രിയർക്കീസ് ഉണ്ടെന്നും അദ്ദേഹമാണ് തന്നെ ഭാരത സുവിശേഷീകരണത്തിന് നിയമിച്ചതെന്നും അതിനാൽ നിങ്ങൾ എന്നും അന്ത്യോഖ്യായുടെ അടിമനുകത്തിൻകീഴിൽ കഴിയണമെന്നും അദ്ദേഹം നമ്മെ പഠിപ്പിച്ചിട്ടില്ല. മറിച്ച് ക്രിസ്തുവിൽ നിങ്ങൾ പൂർണ്ണ സ്വതന്ത്രരാണ് എന്നത്ര എല്ലാ ശ്ലീഹന്മാരും അവർ ആരംഭിച്ച സഭകളോട് അറിയിച്ചത്. 'നിങ്ങളെ ഞങ്ങൾ അറിയിച്ചതിന് എതിരായി വേറൊരുവൻ വന്ന് അറിയിച്ചാൽ അവൻ ശപിക്കപ്പെട്ടവനെന്ന്' പ. പൗലൂസ് ശ്ലീഹായും പഠിപ്പിക്കുന്നു.

കാതോലികമായ ശ്ലൈഹിക വിശ്വാസം ഏറ്റുപറയുന്ന ഏവരേയും സ്വീകരിക്കുകയും അവരോട് സഹവർത്തിക്കുകയും അവരെ കൂട്ടിചേർത്ത് താദാത്മ്യപ്പെടുകയും ചെയ്യുന്ന പൈതൃകമാണ് മലങ്കരസഭയുടേത്. ഇത് ഭാരതീയ മത-സാംസ്ക്കാരിക സംവിധാനത്തിന്റെ പൊതു സ്വഭാവമാണെന്ന് അറിയാമല്ലോ. അതുകൊണ്ടുതന്നെ വി. മാർത്തോമ്മാ ശ്ലീഹായാൽ തന്നെ സ്ഥാപിതമായ, പൗരസ്ത്യ ഓർത്തഡോക്സ് സഭയായ പേർഷ്യൻ സഭയുമായി ആദ്യകാലം മുതൽതന്നെ ഏറെ അടുത്ത ബന്ധം മലങ്കരസഭ നിലനിർത്തിയിരുന്നു. അവിടെ നിന്നും കച്ചവട സംബന്ധമായി വന്നവരും, പീഡന വിധേയരായി ഓടിപ്പോന്നവരുമെല്ലാം മലങ്കരസഭയിൽ ഒന്നായി ഒരു വിശ്വാസ സമൂഹമായി വളർന്നു. അവിടെ നിന്ന് കാലാകാലങ്ങളിൽ വന്നിരുന്ന പുരോഹിതരെയും നാം സ്വീകരിച്ച് ആദരിച്ചു.

ലോകചരിത്രത്തിലെ 'ഇരുണ്ട യുഗം' എന്ന് വിശേഷിപ്പിക്കപ്പെടുന്ന കാലഘട്ടത്തിന്റെ ആരംഭം ക്രിസ്താബ്ദം 6-ാം നൂറ്റാണ്ടോടു കൂടെയാണല്ലോ. ഇക്കാലത്താണ് റോമിന്റെ സാമ്രാജ്യത്ത്വ മനോഭാവം റോമാ സഭയിലേക്കും വ്യാപി

ക്കുകയും 'പാപ്പാ' എന്ന റോമാ സഭയുടെ അധിപൻ ലോകസഭയുടെ (ആഗോള) നേതാവ് എന്ന് സ്വയം അവകാശപ്പെട്ടു തുടങ്ങുകയും ചെയ്യുന്നത്. റോമാ സാമ്രാജ്യത്തിൻ കീഴിലുള്ളവർക്ക് ഒരു വലിയ പരിധി വരെ രാഷ്ട്രീയ കാരണങ്ങളാൽ ഈ വാദം അനുവദിച്ചു കൊടുക്കേണ്ടി വന്നു. എന്നാൽ റോമിന് പുറത്തുള്ള സാർവ്വത്രിക സഭകളായ ഓർത്തഡോക്സ് സഭകൾ ആരും ഈ വാദം വകവച്ചു കൊടുത്തില്ല എന്ന് ചരിത്രം സാക്ഷിക്കുന്നു.

വേദവിപരീതങ്ങളാലും മതപീഡനങ്ങളാലും പേർഷ്യൻ സഭ മിക്കവാറും നെസ്തോറിയൻ സഭയായി മാറ്റപ്പെട്ടപ്പോൾ അവശേഷിച്ചവരെ സംഘടിപ്പിച്ച് മൂന്നു പൊതു സുന്നഹദോസുകളിലെ സത്യവിശ്വാസത്തിൽ ഉറപ്പിച്ചു നിർത്തുന്ന ഭഗീരഥ പ്രയത്നം വി. യാക്കോബ് ബുർദാന നടത്തി. ഇതേ വിശ്വാസത്തിൽ അന്ന് നിലനിന്നിരുന്ന (നിലനിന്നതായി വിശ്വസിക്കപ്പെടുന്ന) അന്ത്യോഖ്യൻ ഓർത്തഡോക്സ് അഥവാ പാശ്ചാത്യ സുറിയാനി സഭയുടെ അദ്ധ്യക്ഷൻ ത്രിഗ്രീസ് ആസ്ഥാനമായി പേർഷ്യയിലെ സ്തുതിചൊവ്വാക്കപ്പെട്ട വിശ്വാസ സമൂഹത്തിന്റെ തലവനായി അവരുടെ ആഗ്രഹവും ആവശ്യവും പരിഗണിച്ച് ഒരു അദ്ധ്യക്ഷനെ വാഴിച്ചു; അദ്ദേഹം 'ബസേലിയോസ്' എന്ന സ്ഥാനനാമത്തിൽ പൗരസ്ത്യ കാതോലിക്കായായി അറിയപ്പെട്ടു.

എന്നാൽ റോമിന്റെ സാമ്രാജ്യത്വ അതീശത്വ ഭാവം ഒരു പകർച്ചവ്യാധി പോലെ പകർന്നു കിട്ടിയ, റോമാ സാമ്രാജ്യത്തിന്റെ ഭാഗമായിരുന്ന അന്ത്യോഖ്യായുടെ അദ്ധ്യക്ഷനും പൗരസ്ത്യ സഭയുടെ മുകളിൽ ഒരു മേൽക്കോയ്മ അവകാശം ഉന്നയിച്ചു! 9-ാം നൂറ്റാണ്ടിൽ ചേർക്കപ്പെട്ട ചരിത്രപ്രസിദ്ധമായ കഫർത്തൂത്താ സുന്നഹദോസ് ഈ വാദത്തെ പൂർണ്ണമായി നിരാകരിക്കുകയും പാശ്ചാത്യ സഭാ അദ്ധ്യക്ഷനെ സമന്മാരിൽ മുമ്പനായി മാത്രം ബഹുമാനിക്കുകയും ചെയ്തു.

വി. പത്രോസ് ശ്ലീഹായും വി. തോമ്മാ ശ്ലീഹായും മറ്റു ശ്ലീഹന്മാരും അപ്പോസ്തോലികതയിൽ സമന്മാരും എന്നാൽ ശ്ലീഹന്മാരിൽ മൂപ്പനായ വി. പത്രോസ് ശ്ലീഹായ്ക്ക് അവരിൽ ഒന്നാം സ്ഥാനം നൽകുകയും ചെയ്തതുപോലെ വി. പത്രോസിന്റെ പിൻഗാമിയും വി. തോമ്മാ ശ്ലീഹായുടെ പിൻഗാമിയും കൂടി വരുമ്പോൾ വി. പത്രോസിന്റെ പിൻഗാമിക്ക് സമന്മാരിൽ മുമ്പൻ എന്ന സ്ഥാനം അനുവദിച്ചു നൽകി എന്ന് സാരം.

മലങ്കരസഭയ്ക്ക് അന്ത്യോഖ്യായിലെ പത്രോസിന്റെ പിൻഗാമിയോട് യാതൊരു പ്രത്യേക ബന്ധങ്ങളും 19-ാം നൂറ്റാണ്ടു വരെ ഉണ്ടായിരുന്നില്ല. മറിച്ച് നാം കണ്ടതുപോലെ പൗരസ്ത്യ ശ്ലൈഹിക സഭയുടെ അദ്ധ്യക്ഷന്മാരായ വി. മാർതോമ്മാ ശ്ലീഹായുടെ പിൻഗാമിമാരായിരുന്ന പ. ബസ്സേലിയോസുമാരോട് എക്കാലത്തും നല്ല സഹോദരബന്ധം ഉണ്ടായിരുന്നു താനും. ഏറെ ഊഷ്മളമായ ഈ ബന്ധത്തിന്റെ ചരിത്രത്തിൽ അറിയപ്പെടുന്ന എടുത്തു പറയേണ്ട കണ്ണികളാണ് പൗരസ്ത്യ കാതോലിക്കായായിരുന്ന ബസ്സേലിയോസ് യൽദോ ബാവാ (കോതമംഗലം ബാവാ) യും ശക്രള്ളാ മാർ ബസ്സേലിയോസ് (ശക്രള്ളാ മഫ്രിയാനാ) ബാവായും. യഥാക്രമം 1685-ലും 1757-ലുമാണ് ഈ പിതാക്കന്മാർ മലങ്കരയിൽ എത്തുന്നതും രണ്ടുപേരും ഇവിടെ വച്ച് കാലം ചെയ്യുന്നതും. മലങ്കരസഭയ്ക്ക് മറക്കാനാകാത്ത സംഭാവനകൾ നൽകി; എന്നാൽ മലങ്കരസഭയോട് ഇവർ ഒരു തരത്തിലും സാമ്രാജ്യത്വ അധീശത്വഭാവം എടുത്തില്ല എന്ന് ഓർക്കണം.

1665-ൽ മലങ്കരയിൽ വന്ന അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസും (യെരുശലേം കാതോലിക്കാ / പാത്രിയർക്കീസ്) അധീശത്വം നേടുവാൻ ശ്രമിച്ചതായി അധികം രേഖകൾ കാണുന്നില്ല. എന്നാൽ പത്തൊമ്പതാം നൂറ്റാണ്ടിന്റെ മദ്ധ്യ ദശകങ്ങളിൽ പാലക്കുന്നത്ത് അത്താനാസ്യോസിന്റെ അനധികൃത മേൽപ്പട്ട സ്വീകരണത്തിന്റെ ഫലമായി മലങ്കരയിലേക്ക് ഒരു കവാടം (Entry Pass) തുറന്നു കിട്ടിയ അന്നു മുതൽ റോമിന്റെ അധീശ സ്വഭാവത്തിന്റെ തനി പകർപ്പായ അന്ത്യോഖ്യാ അവരുടെ അധീശത്വം മലങ്കരയിൽ അടിച്ചേല്പിക്കുവാൻ ആരംഭിച്ചു. ഇന്നും ആ ശ്രമങ്ങൾ നിർബാധം അവർ തുടരുന്നു.

ഭാഗ്യസ്മരണാർഹരായ മലങ്കരയുടെ ദീവന്നാസ്യോസുമാരുടെ കാലത്തു തന്നെ ഈ നീക്കത്തെ മലങ്കര അപലപിക്കുകയും ചെറുക്കുകയും ചെയ്തിട്ടുള്ളതായി കാണാം. 1875-ലെ മുളന്തുരുത്തി സുന്നഹദോസ് മുതൽ മലങ്കരയുടെ ലൗകിക അധികാരം അന്ത്യോഖ്യാ പാത്രിയർക്കീസിന് തീറെഴുതണമെന്ന വാദം പത്രോസ് മൂന്നാമൻ നിഷ്കർഷിക്കുന്നതും 'സാധ്യമല്ല' എന്ന് അന്നത്തെ മലങ്കര മെത്രാപ്പോലീത്താ 'സഭാതേജസ്സ്' ദീവന്നാസ്യോസ് ജോസഫ് പുലിക്കോട്ടിൽ രണ്ടാമന്റ അദ്ധ്യക്ഷതയിൽ സഭ ഒന്നിച്ച് പറയുകയും ചെയ്യുന്നതായി കാണുന്നു.

പ്രതിസന്ധികൾക്ക് ശ്വാശ്വത പരിഹാരം എന്ന വിധത്തിലാണ് മലങ്കരസഭാ ഭാസുരൻ പ. വട്ടശ്ശേരിൽ ഗീവർഗ്ഗീസ് ദീവന്നാസ്യോസിന്റെ കാലത്ത് അന്നത്തെ കാനോനിക പാത്രിയർക്കീസ് ബാവ പൗരസ്ത്യ സിംഹാസനം തന്നെ മലങ്കരയിൽ സ്ഥാപിക്കുന്നതും മലങ്കരയിൽ ആദ്യമായി ബസ്സേലിയോസ് എന്ന നാമത്തിൽ കാതോലിക്കാ സ്ഥാനം സാധ്യമാക്കുന്നതും. പ. മാർത്തോമ്മാ ശ്ലീഹായുടെ പിൻഗാമിമാർ കാതോലിക്കാമാരായിരുന്നതും, ആ പാരമ്പര്യത്തിലെ പേർഷ്യൻ സഭയിൽ 1865-ഓടെ കാതോലിക്കാ സ്ഥാനി അന്യം നിന്നതുമായ സാഹചര്യത്തിൽ അതേ പാരമ്പര്യത്തിലുള്ള പൗരസ്ത്യ സുറിയാനി സഭയായ മലങ്കരയിൽ ഈ സ്ഥാപനം സംരക്ഷിക്കപ്പെടുമെന്ന ഉയർന്ന വീക്ഷണമാണ് അന്നത്തെ പ. പിതാക്കന്മാരെ ഭരിച്ചത്. അതിന്റെ ഫലമായിരുന്നു 1912-ലെ കാതോലിക്കേറ്റ്.

എന്നാൽ അധീശത്വഭാവവും ആത്മീയകോളനിവല്ക്കരണത്തിലൂടെ മലങ്കരയെ അടിമത്വത്തിൽ എക്കാലവും നിലനിർത്തി കൊള്ളയടിക്കാമെന്ന സ്വാർത്ഥമോഹവും പൂണ്ട അബ്ദള്ളായും പിൻഗാമികളും തങ്ങളുടെ പൂർവ്വീകൻ പ. അബ്ദേദ് മശിഹായുടെ നടപടികളെ അവമതിക്കുകയും പ. മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക പാരമ്പര്യത്തെ തള്ളിപറയുവാൻ ഇവിടെ സംവിധാനങ്ങൾ ഒരുക്കി തുടങ്ങുകയും ചെയ്തു.

ഈ പൈശാചിക നീക്കത്തിന് തടയിടുന്ന പ്രക്രിയയിലാണ് മലങ്കരയിൽ 1934-ലെ ഭരണഘടന ഉണ്ടാകുന്നതും ആ ഭരണഘടനയ്ക്ക് അനുസൃതമായി സുശക്തമായ സഭ നിലനില്ക്കുന്നതും. കരതീർന്ന ഈ ഭരണസംവിധാനത്തെ അന്ത്യോക്യൻ പക്ഷം എന്ന് സ്വയം വിളിക്കുന്നവർ ചോദ്യം ചെയ്തപ്പോൾ 1958-ൽ ഭാരതത്തിന്റെ പരമോന്നത കോടതി അവയെ പൂർണ്ണമായും തള്ളിക്കളഞ്ഞു. അന്നത്തെ മലങ്കര മെത്രാപ്പോലീത്തായും പൗരസ്ത്യ കാതോലിക്കായുമായ ബസ്സേലിയോസ് ഗീവറുഗ്ഗീസ് ദ്വിതീയൻ ബാവായുടെ ശ്രേഷ്ഠതയിൽ വിഘടനക്കാരെ നിരുപാധികം പ. സഭയിൽ ചേർത്തു. ഒരു സഭയായി ഒരു ദശാബ്ദത്തിലധികം സാക്ഷ്യത്തോട പ. സഭ വളർന്നു.

എന്നാൽ വിധി കാലഹരണപ്പെട്ടപ്പോൾ 'സാത്താൻ' പുതിയ രൂപത്തിലും ഭാവത്തിലും അവതരിച്ച് പ. സഭയ്ക്ക് എതിരെ നിലകൊണ്ടു. 1974 മുതൽ 2017 ജൂലൈ 3 വരെയുള്ള കാലം നമ്മുടെ ഓർമ്മയിലുള്ളതിനാൽ പ്രത്യേകം പരാമർശിക്കേണ്ടതില്ലല്ലൊ.

അന്ത്യോഖ്യായുടെ പേരു പറഞ്ഞ് വിശ്വാസികളെ തെറ്റുധരിപ്പിച്ച് തെരുവു യുദ്ധങ്ങളും പള്ളി പിടുത്തവും നടത്തി സഭയെ ഉപദ്രവിക്കുകയും സമൂഹ മദ്ധ്യത്തിൽ ക്രൈസ്തവ സാക്ഷ്യം നഷ്ടപ്പെടുത്തുകയും ചെയ്തു. അധർമ്മവും അക്രമവും കൈമുതലാക്കുകയും ആയതിന് അവിശുദ്ധ രാഷ്ട്രീയ ബന്ധങ്ങൾ ഉപയോഗിക്കുകയും ചെയ്തപ്പോൾ 400-ലധികം പള്ളികൾ ഈ കൂട്ടർ മുഷ്ടി ബലത്താൽ കൈവശപ്പെടുത്തി.

1995-ൽ രാജ്യത്തിന്റെ പരമോന്നത നീതിപീഠം വീണ്ടും വിധി പ്രഖ്യാപിച്ചപ്പോൾ പ്രശ്നങ്ങൾ തീർത്ത് സഭാഗാത്രം ഒന്നായി തീരണമന്ന് അതിയായ ആഗ്രഹത്തോട പ. മാത്യൂസ് ദ്വിതീയൻ ബാവായുടെ നേതൃത്വത്തിലും പരിശ്രമങ്ങൾ നടത്തി. എന്നാൽ ഒരു സമാധാനശ്രമങ്ങൾക്കും വഴങ്ങാതെ പള്ളികൾ കൈവശം വയ്ക്കുകയും ഏതാനും വിശ്വാസികളെ നിഷ്ക്കരുണം വധിക്കുകയുമൊക്കെ ചെയ്യുന്ന അവസ്ഥയിലേക്ക് കാര്യങ്ങൾ എത്തിച്ചേർന്നു.

7 വർഷത്തെ സമാധാന ശ്രമങ്ങൾക്കൊടുവിൽ ബ. സുപ്രീം കോടതി തന്നെ നിർദ്ദേശിച്ചവിധം പ. സഭയുടെ ഒരു സമ്പൂർണ്ണ സമ്മേളനം - അസ്സോസിയേഷൻ യോഗം - പ. പരുമല തിരുമേനിയുടെ കബറിടം സ്ഥിതി ചെയ്യുന്ന പള്ളിയങ്കണത്തിൽ പ്രാർത്ഥനയോടെ ചേർന്ന് അന്നത്തെ മലങ്കരമെത്രാപ്പോലീത്തായും പൗരസ്ത്യ കാതോലിക്കായുമായ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ തെരഞ്ഞെടുപ്പിനെ സാധൂകരിച്ച് സ്ഥിരീകരിച്ചു. എന്നാൽ അന്നേദിവസം തന്നെ പുത്തൻകുരിശിൽ സമാന്തര യോഗം വിളിച്ചുചേർത്ത് 'അന്ത്യോഖ്യാ ഭക്തന്മാർ' അവരുടെ അടിമത്തം ആവർത്തിക്കുകയും ഒരു അടിമത്ത ഭരണഘടനയുണ്ടാക്കുകയും അതിലൂടെ പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തെ അവഹേളിക്കുകയും ചെയ്യുകയായുണ്ടായത്. ബ. സുപ്രീംകോടതിയുടെ പ്രത്യേക നിരീക്ഷണത്തിൽ നടന്ന യോഗത്തെ ബഹിഷ്ക്കരിച്ചതിലൂടെ ഇക്കൂട്ടർ ഭാരതത്തിന്റെ ഭരണസംവിധാ

നത്തെയാണ് ഇകഴ്ത്തിയതും അനുസരിക്കാതിരുന്നതും എന്നും ചരിത്രം സാക്ഷിക്കുന്നു.

ഒരു ഭാഗത്ത് അപ്പീലുകളും മറുഭാഗത്ത് അക്രമവുമായി അവർ യാത്ര തുടർന്നു. സഭാഗാത്രത്തിലുടനീളം ഇടവകകളിലും ഭവനങ്ങളിലും അശാന്തി പരത്തുവാനും അരാജകത്വം സൃഷ്ടിക്കുവാനും സാധിച്ചതൊഴിച്ചാൽ ശാശ്വതമായി ഒന്നും നേടുവാൻ ഇക്കൂട്ടർക്ക് സാധിച്ചില്ല. സഭാഗാത്രം മുറിച്ച് രക്തം വാർന്നൊലിക്കുമ്പോൾ അത് നുണഞ്ഞ് തടിച്ചു കൊഴുക്കുവാൻ അനേകംപേർ വിശ്വാസ-സംരക്ഷണ വാദത്തിന്റെ പേരിൽ മലങ്കരയിൽ യഥേഷ്ടം വിഹരിച്ചു കൊണ്ടിരുന്നു.

സമാന്തര ഭരണം പൂർണ്ണമായും അവസാനിക്കണമെന്ന അന്ത്യശാസനവുമായി 2017-ലെ പ. മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ പെരുന്നാളായ ജൂലൈ 3-ന് ബ. സുപ്രീംകോടതി തീർപ്പു കല്പിച്ചപ്പോഴും പ. സഭ പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ ബാവ തിരുമേനിയുടെ നേതൃത്വത്തിൽ വിഘടിച്ചു നില്ക്കുന്നവരെ സഭയിലേക്ക് സ്നേഹപൂർവ്വം ക്ഷണിച്ചുവെങ്കിലും മറുതലിപ്പിന്റെ ആത്മാവ് അവന്റെ ജോലി തുടരുകയാണ്. ഒപ്പം സഭാഗാത്രം വീണ്ടും വീണ്ടും മുറിയപ്പെടുകയും രക്തദാഹികൾ അതിനെ പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നു.

പ. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭ ഏകവും വിശുദ്ധവും കാതോലികവും അപ്പോസ്തോലികവുമാണ്. പാതാളഗോപുരങ്ങൾ അതിനെ ജയിക്കുകയില്ല. 'പ. സഭയെ തകർക്കുവാൻ ശ്രമിക്കുന്നവർ സ്വയം തകരുമെന്ന്' പ. സിംഹാസനത്തിൽ നിന്നും പ്രവാചക ശബ്ദം ഉയരുന്നു. തകർക്കപ്പെട്ട് ഇല്ലാതായി തലമുറകളിലേക്ക് ശാപം വർദ്ധിപ്പിക്കുന്നതിനു പകരം പ. സഭാഗാത്രത്തിലേക്ക് തിരികെ വന്ന് പ. മാർ ത്തോമ്മാ ശ്ലീഹായുടെ വിശുദ്ധ പാരമ്പര്യത്തിൽ ഉറച്ചുനിന്ന് ദൈവത്തെ സ്തുതിക്കുവാനും അന്ത്യോഖ്യയിലെ സുറിയാനി സഭ ഉൾപ്പെടെയുള്ള എല്ലാ ഓറിയന്റൽ ഓർത്തഡോക്സ് സഭകളോടും ഒന്നിച്ച് സർവ്വ ലോകത്തിനും വേണ്ടി പ്രാർത്ഥിക്കുവാനും ഇടയാകട്ടെ എന്ന് പ്രാർത്ഥിക്കാം.



## ബൈബിൾ ക്വിസ്

### (സംഖ്യാ പുസ്തകം: 4-10)

**ഫാ. റെജു എബ്രഹാം, മൗണ്ട് അബു**

1. നാസീർ വ്രതക്കാർ എന്തെല്ലാം വർജ്ജിക്കണം? (16:2)
2. അമ്മീനാദാബിന്റെ മകന്റെ പേര്? (7:16)
3. ഒമ്പതാം ദിവസം ഏത് ഗോത്രക്കാരാണ് വഴിപാട് കഴിച്ചത്? (7:60)
4. സമാഗമന കൂടാരത്തിൽ യിസ്രായേൽ മക്കൾക്കു വേണ്ടി വേല ചെയ്യുവാൻ ആരെയാണ് തെരഞ്ഞെടുത്തത്? (8:19)
5. എത്ര വയസ് മുതൽ പ്രായമുള്ള ലേവ്യരെയാണ് സമാഗമന കൂടാരത്തിൽ വേല ചെയ്യുവാൻ തെരഞ്ഞെടുക്കേണ്ടത്? (8:24)
6. എത്രാമത്തെ വയസിലാണ് സമാഗമന കൂടാരത്തിലെ വേലയിൽ നിന്ന് ഒഴിയേണ്ടത്? (8:25)
7. എവിടെ വച്ചാണ് യിസ്രായേൽ മക്കൾ പെസഹാ ആചരിച്ചത്? (9:5)
8. എന്തുകൊണ്ട് കാഹളം ഉണ്ടാക്കുവാനാണ് ദൈവം മോശയോട് അരുളി ചെയ്തത്? (10:1)
9. യിസ്രായേൽ മക്കൾ സീനായി മരുഭൂമിയിൽ നിന്ന് യാത്ര പുറപ്പെട്ട ശേഷം മേഘം എവിടെയാണ് വന്നു നിന്നത്? (10:12)
10. രെയൂവേലിന്റെ മകന്റെ പേര്? (10:29)

### ഉത്തരങ്ങൾ

| | | | |
|---|---|---|---|
| 1. | വീഞ്ഞും മദ്യവും | 6. | 50 |
| 2. | നഹശോൻ | 7. | സീനായി മരുഭൂമിയിൽ വച്ച് |
| 3. | ബന്യാമീൻ | 8. | വെള്ളി |
| 4. | ലേവ്യർ | 9. | പാറാൻ മരുഭൂമിയിൽ |
| 5. | 25 വയസ് മുതൽ | 10. | ഹോബാബ് |



**എസ്.എസ്.എൽ.സി. വിജയികളെ അനുമോദിക്കാൻ ചേർന്ന സമ്മേളനം ഡോ. ഗീവർഗീസ് മാർ യൂലിയോസ് ഉദ്ഘാടനം ചെയ്യുന്നു.**

## അവാർഡ് ദാനവും അനുമോദനവും

കുന്നംകുളം: കാണിപ്പയൂർ സെന്റ് എം.എം. സി ഹൈസ്ക്കുളിൽ എസ്.എസ്.എൽ.സി. പരീക്ഷയിൽ 100 % വിജയികളായവരെ അനുമോദിക്കുകയും എല്ലാ വിഷയങ്ങൾക്കും A+ ഗ്രേഡ് ലഭിച്ചവർക്കുള്ള അവാർഡ് വിതരണവും അഭി. പുലിക്കോട്ടിൽ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. ഫാ. കെ. ഐ. ഏലിയാസ് അദ്ധ്യക്ഷനായിരുന്നു.

വാർഡ് കൗൺസിലർ ഷാജി ആലിക്കൽ, സോണി സഖറിയ, രാജി ടീച്ചർ, ഫാ. സ്റ്റീഫൻ ജോർജ്ജ്, സ്കൂൾ പ്രിൻസിപ്പൽ സിസ്റ്റർ ലുദിയ എന്നിവർ പ്രസംഗിച്ചു. പുതുതായി നിർമ്മിച്ച ബാസ്ക്കറ്റ് ബോൾ കോർട്ടിന്റെ ഉദ്ഘാടനവും മെത്രാപ്പോലീത്താ നിർവ്വഹിച്ചു.

## ഫാ. ഡോ. വറുഗീസ് എം. ഡാനിയൽ നാർത്ത് ഈസ്റ്റ് അമേരിക്കൻ ഭദ്രാസന സെക്രട്ടറി

**ന്യൂയോർക്ക്: നോർത്ത് ഈസ്റ്റ് അമേരിക്കൻ ഭദ്രാസന സെക്രട്ടറിയായി ഫാ. ഡോ. വറുഗീസ് എം. ഡാനിയൽ തിരഞ്ഞെടുക്കപ്പെട്ടു. സ്ഥാനമൊഴിഞ്ഞ ഫാ. സുജിത് തോമസിന്റെ സ്ഥാനത്തേക്ക് ഇക്കഴിഞ്ഞ ഭദ്രാസന അസംബ്ലിയിൽ വെച്ചാണ് ഫാ. ഡോ. വറുഗീസ് എം. ഡാനിയലിനെ തിരഞ്ഞെടുത്തത്.**



**അഖില മലങ്കര ഓർത്തഡോക്ൾസ് ബാലസമാജം കേന്ദ്ര കലാമേള (തെക്കൻ മേഖല) കുട്ടികൾ ഉദ്ഘാടനം ചെയ്തു. കാഥികൻ നിരണം രാജൻ മുഖ്യ അതിഥി ആയിരുന്നു. കളിമണ്ണിൽ തീർത്ത കാഥികന്റെ ശിൽപം കുട്ടികൾ നിരണം രാജന് സമർപ്പിച്ചു. 300 കുട്ടികൾ വിവിധ മത്സരങ്ങളിൽ പങ്കെടുത്തു. തിരുവല്ല എം.ജി.എം. സ്കൂളിൽ ആണ് മത്സരം നടത്തപ്പെട്ടത്. കേന്ദ്ര ജോയിന്റ് സെക്രട്ടറി ലിസി അലക്സ് അധ്യക്ഷത വഹിച്ചു.**

അപ്പോസ്തോല പാരമ്പര്യം

## മാർ ഇഗ്നാത്തിയോസിന്റെ സപ്ത ലേഖനങ്ങൾ

# 4. ട്രാലീസിലെ സഭയ്ക്കെഴുതിയ ലേഖനം

## മാർ ഇഗ്നാത്തിയോസ് നൂറോനോ

സ്വതന്ത്ര വിവർത്തനം

ഫാ. ഡോ. ജോസഫ് ചീരൻ

യേശുക്രിസ്തുവിന്റെ പിതാവായ ദൈവത്താൽ സ്നേഹിക്കപ്പെട്ടവളും തെരഞ്ഞെടുക്കപ്പെട്ടവളും അർഹതയുള്ളവളും ക്രിസ്തുയേശുവിന്റെ കഷ്ടാനുഭവങ്ങളാൽ ആഭ്യന്തരമായും ബാഹ്യമായും സമാധാനം അനുഭവിക്കുന്നവളുമായ ഏഷ്യയിലെ ട്രാലീസിലെ സഭയ്ക്ക്, തെയോഫോറസ് എന്ന് മറുനാമമുള്ള ഇഗ്നാത്തിയോസ്.

അവങ്കലേയ്ക്കുള്ള നമ്മുടെ പുനരുത്ഥാനത്തിൽ അവൻ നമ്മുടെ പ്രത്യാശയാകുന്നു. അപ്പോസ്തോലിക മുറയിൽ, ദൈവികാനുഭവ സമ്പന്നതയോടെ ആ സഭയ്ക്ക് ഞാൻ ആശംസകൾ അയയ്ക്കുന്നു. അവൾക്ക് എല്ലാ ആനന്ദങ്ങളും നേരുന്നു.

1. സ്തുതിവചനങ്ങൾകൊണ്ട് അളക്കാനാവാത്തവിധം ഉയർന്ന നിങ്ങളുടെ സ്വഭാവശുദ്ധിയെയും ഒരിക്കലും അസ്തമിച്ചുപോകാത്ത സഹനശക്തിയേയും കുറിച്ച് ഞാൻ കേട്ടിരിക്കുന്നു, അത് നിങ്ങൾ വളർത്തിയെടുത്ത ശീലമല്ലെന്നും സഹജഭാവമാണെന്നും ഞാൻ മനസ്സിലാക്കുന്നു. ദൈവത്തിന്റേയും യേശുക്രിസ്തുവിന്റേയും ഇച്ഛയാൽ സ്മിർണായിൽ എന്റെ അടുക്കൽ വന്നുചേർന്ന, നിങ്ങളുടെ മെത്രാൻ പോളിബിയോസിൽ നിന്നത്രേ ഞാനിവ ഗ്രഹിച്ചത്. ക്രിസ്തുയേശുവിനെപ്രതിയുള്ള എന്റെ ബന്ധനത്തിൽ അദ്ദേഹം എന്നോടൊന്നിച്ച് ആഹ്ലാദിക്കുന്നു. അദ്ദേഹത്തിലൂടെ നിങ്ങളുടെ ദിവ്യസ്നേഹം സ്വീകരിക്കുവാൻ ഇടയായതിൽ ഞാൻ ദൈവത്തെ സ്തോത്രം ചെയ്തു മഹത്വപ്പെടുത്തുന്നു. ഞാൻ കേട്ടതിൻപ്രകാരം ദൈവത്തെ അനുകരിക്കുന്നവരായി കണ്ടെത്തപ്പെട്ടിരിക്കുന്നു.

2. യേശുക്രിസ്തുവിന് എന്നപോലെ മെത്രാന് നിങ്ങൾ സ്വയം കീഴ്പ്പെടുത്തുന്നതിനാൽ നിങ്ങൾ മാനുഷികരീതിയിൽ ജീവിക്കുന്നവരല്ലെന്നും തന്റെ മരണത്തിലുള്ള വിശ്വാസത്താൽ നിങ്ങൾ മരണത്തിന്റെ പിടിയിൽ നിന്ന് രക്ഷപെട്ടവരായി മരിച്ച് ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ അനുകരിക്കുന്നു എന്നും അറിയുന്നു. അതുകൊണ്ട്, നിങ്ങൾ ഇപ്പോൾ ചെയ്യുന്നതുപോലെ മേലിലും മെത്രാനെ കൂടാതെ യാതൊന്നും ചെയ്യരുത്. അതുപോലെ നമ്മുടെ പ്രത്യാശയായ ക്രിസ്തുവിന്റെ അപ്പോസ്തോലന്മാരെ എന്നവണ്ണം കാശീശന്മാരുടെ സംഘത്തിന് നിങ്ങൾ കീഴ്പ്പെട്ടുകൊൾവിൻ. നാം ക്രിസ്തുവിൽ ജീവിക്കുന്നുവെങ്കിൽ ഒരുനാൾ അവനിൽ നാം കണ്ടെത്തപ്പെടും. യേശുക്രിസ്തുവിന്റെ രഹസ്യങ്ങളുടെ ശുശ്രൂഷകരെന്ന നിലയിൽ ശെമ്മാശന്മാരെയും എപ്പോഴും സന്തോഷിപ്പിച്ചുകൊൾവിൻ; അവർ ഭക്ഷണപാനീയങ്ങളുടെ ശുശ്രൂഷകരല്ല, ദൈവത്തിന്റെ സഭയുടെ ശുശ്രൂഷകരത്രേ. അഗ്നിക്കെതിരെ എന്നപോലെ അവർ ആരോപണങ്ങൾക്കെതിരെ ജാഗരൂകരായിരിക്കട്ടെ.

3. യേശുക്രിസ്തുവിനെ എന്നപോലെ എല്ലാവരും ശെമ്മാശന്മാരെ ബഹുമാനിക്കണം. അവരാകട്ടെ പിതാവിനെ പ്രതിനിധാനം ചെയ്യുന്നുവെന്നതിനാൽ മെത്രാനേയും ദൈവത്തിന്റെ ആലോചനക്കാരും ശ്ലൈഹികസംഘവും എന്ന നിലയിൽ കാശീശന്മാരേയും ബഹുമാനിക്കണം. ഇവരെ കൂടാതെ ഒരു സമൂഹവും സഭ എന്ന് വിശേഷിപ്പിക്കപ്പെടുവാൻ അർഹമല്ല. ഇവയിലെല്ലാം നിങ്ങൾ എന്നോട് യോജിക്കുമെന്ന് എനിക്കുറപ്പുണ്ട്. എന്തെന്നാൽ നിങ്ങളുടെ സ്നേഹത്തിന്റെ മാതൃകയായി നിങ്ങളുടെ മെത്രാൻ എന്റെ അടുക്കലുണ്ട്. അദ്ദേഹത്തിന്റെ പെരുമാറ്റം മഹത്തായ മാതൃകയും അദ്ദേഹത്തിന്റെ സൗമ്യത വലിയ ശക്തിയുമത്രേ. അവിശ്വാസികൾപോലും അദ്ദേഹത്തെ ബഹുമാനിക്കുമെന്ന് ഞാൻ കരുതുന്നു. ഞാൻ നിങ്ങളെ സ്നേഹിക്കുകയും നിങ്ങൾക്കായി കരുതുകയും ചെയ്യുന്നതിനാൽ, അദ്ദേഹത്തെപ്പറ്റി കൂടുതൽ വ്യക്തമായി എഴുതുവാൻ



ആവശ്യമില്ല. ആരോപണങ്ങൾക്ക് വിധേയനായി ചങ്ങല ധരിച്ചിരിക്കുന്ന ഞാൻ, അപ്പോസ്തോലന്മാരെപ്പോലെ, നിങ്ങളോട് കൽപ്പിക്കുവാൻ അർഹനാണെന്നും വിചാരിക്കുന്നില്ല.

4. ദൈവം എന്റെ ബുദ്ധിയിൽ മഹത്തായ പല ആശയങ്ങളും ചിന്തകളും ഉദിപ്പിച്ചിട്ടുണ്ട്. പക്ഷേ ഞാനെന്റെ പരിമിതികളെക്കുറിച്ച് ബോധവാനത്രെ. അഹങ്കാരവചനങ്ങളാൽ നിലംപരിചാകുന്നതിനെപ്രതി ഞാൻ ഭയപ്പെടുന്നു. എന്നെ പുകഴ്ത്തുന്നവരെ ശ്രദ്ധിക്കാതിരിക്കാൻ മുമ്പെന്നത്തേക്കാളുമധികം ഞാൻ ഉത്സാഹിക്കുന്നു. എന്നോട് സംസാരിക്കുന്നവർ എന്നെ ഭയപ്പെടുത്തുന്നു. കഷ്ടതകൾ സഹിക്കുന്നത് എനിക്ക് സന്തോഷമാകുന്നു; എന്നാൽ എനിക്കതിന് അർഹതയുണ്ടോ എന്ന് ഞാനറിയുന്നില്ല. പൈശാചികമായ അസൂയ എല്ലാവരിലും പ്രവേശിക്കാറുണ്ടെങ്കിലും എന്നിൽ അത് നാൾക്കുനാൾ യുദ്ധംചെയ്യുന്ന

ശക്തിയായി വളരുന്നു. അതുകൊണ്ട് ഞാൻ കൂടുതൽ വിനയാന്വിതനാകുന്നു; ഈ ലോകപ്രമാണിയെ പരാജയപ്പെടുത്തുവാൻ അതൊന്നേ മാർഗ്ഗമുള്ളു.

5. സ്വർഗ്ഗീയവും മഹോന്നതവുമായ വിഷയങ്ങളെപ്പറ്റി എഴുതുവാൻ സംശയലേശമെന്യേ എനിക്കു കഴിയുമെങ്കിലും നിങ്ങൾ ശിശുപ്രായക്കാരായതുകൊണ്ട്, അവ നിങ്ങൾക്ക് ദോഷകരമാകാമെന്നതിനാൽ ഞാൻ ഭയപ്പെടുന്നു. അതിനാൽ ക്ഷമിക്കുക; അവ നിങ്ങൾക്ക് ഉൾക്കൊള്ളാനാവാതെ നിങ്ങളെ ശ്വാസംമുട്ടിച്ചേക്കാം. ചങ്ങല ധരിച്ചുവെങ്കിലും സ്വർഗ്ഗീയ രഹസ്യങ്ങളെക്കുറിച്ചും മാലാഖമാർക്കടുത്ത ഗണങ്ങളെക്കുറിച്ചും ശുൽത്തോനേന്മാരുടെ (അധികാരികളുടെ) നിയോഗങ്ങളെക്കുറിച്ചും ദൃശ്യമായതിനെക്കുറിച്ചും അദൃശ്യമായതിനെക്കുറിച്ചും എനിക്ക് ബോധമുണ്ടെങ്കിലും ഞാനിനിയും ഒരു സത്യ ശിഷ്യനെന്ന് അവകാശപ്പെടുന്നില്ല; ദൈവം അപരിമിതനും (അജ്ഞേയനും) ആകകൊണ്ട് ഇനിയും പല കാര്യങ്ങളും നമുക്കജ്ഞാതമായിരിക്കുന്നു.

6. അതുകൊണ്ട് ഞാൻ – ഞാനല്ല, യേശുക്രിസ്തുവിന്റെ സ്നേഹം– നിങ്ങളെ പ്രബോധിപ്പിക്കുന്നതെന്തെന്നാൽ ക്രിസ്തീയ ഭക്ഷണങ്ങൾ മാത്രം കഴിക്കുക; വേദവിപരീതമാകുന്ന ഇതര ഭക്ഷ്യങ്ങളിൽ നിന്ന് അകന്ന് മാറിക്കൊൾവിൻ. അവർ യേശുക്രിസ്തുവിനെ തങ്ങളോടുകൂടെ കലർത്തുന്നു. സത്യസന്ധത അഭിനയിച്ചുകൊണ്ട് അവർ ജനങ്ങൾക്ക് പ്രബോധനം നൽകുന്നു. മധുരമുള്ള വീഞ്ഞിൽ മാരകമായ വിഷം കലർത്തി കുടിപ്പാൻ കൊടുക്കുന്നതിന് തുല്യമത്രേ അത്; വസ്തുത അറിയാത്തവൻ അതു സന്തോഷപൂർവ്വം വാങ്ങി പാനം ചെയ്യുകയും ആഹ്ലാദപൂർവ്വം മൃത്യു വരിക്കുകയും ചെയ്യുന്നു.

7. അപ്രകാരമുള്ള മനുഷ്യരെ സൂക്ഷിച്ചുകൊൾവിൻ, വഞ്ചനയിലകപ്പെടാതെ ദൈവത്തോടും യേശുക്രിസ്തുവിനോടും മെത്രാനോടും ശ്ലൈഹിക കല്പനകളോടും ചേർന്നിരുന്നാൽ നിങ്ങൾക്കൊരു ദോഷവും സംഭവിക്കുകയില്ല. ബലിപീഠത്തോട് ചേർന്നു നിൽക്കുന്നവൻ ശുദ്ധനത്രേ. ബലിപീഠത്തിന് പുറത്തു നിൽക്കുന്നവൻ അശുദ്ധനത്രേ. അതായത്, മെത്രാനേയും കാശീശന്മാരുടെ സംഘത്തേയും ശെമ്മാശനെയും കൂടാതെ എന്തെങ്കിലും പ്രവർത്തിക്കുന്നവന്റെ മനസ്സാക്ഷി അവിശുദ്ധമത്രേ.

8. അപ്രകാരമുള്ളവർ നിങ്ങളുടെ ഇടയിലുണ്ടെന്ന് ഞാൻ സംശയിക്കുകയില്ല. ഹൃദയംഗമമായി ഞാൻ നിങ്ങളെ സ്നേഹിക്കുന്നതിനാലും, നിങ്ങൾ എനിക്ക് പ്രിയപ്പെട്ടവരാകയാലും സാത്താന്റെ കെണികളെ ഞാൻ മുൻകൂട്ടി കാണുന്നതിനാലും യഥാസമയം ഞാൻ നിങ്ങൾക്ക് മുന്നറിയിപ്പ് നൽകുകയത്രേ ചെയ്യുന്നത്. അവനോടുള്ള യുദ്ധത്തിൽ നിസ്വാർത്ഥതയും സമർപ്പണവും നിങ്ങൾക്ക് ആയുധമായിരിക്കണം. കർത്താവിന്റെ മാംസമാകുന്ന വിശ്വാസത്തിൽ നിങ്ങളെത്തന്നെ പുതുക്കുവിൻ; യേശുക്രിസ്തുവിന്റെ രക്തമാകുന്ന സ്നേഹത്തിലും നിങ്ങൾ സ്വയം പുതുക്കുവിൻ. നിങ്ങളിലാർക്കും അയൽക്കാരോട് വിദ്വേഷം ഉണ്ടാകാതിരിക്കട്ടെ. അവിശ്വാസികൾ നിങ്ങളെ പഴിക്കത്തക്ക വിധം പഴുതുകൾ സൃഷ്ടിച്ചുകൊടുക്കരുത്. അല്പമായ ബുദ്ധിശൂന്യർ ഹേതുവായി ദൈവീകരായ ഭൂരിപക്ഷം ശകാരം കേൾപ്പാൻ ഇടവരുത്തരുത്. 'ആരിലൂടെ എന്റെ നാമം ബുദ്ധിശൂന്യമായി ആരുടെയെങ്കിലും മുമ്പാകെ ആക്ഷേപിക്കുവാനിടയാകുന്നുവോ അവന് ദുരിതം' എന്ന് എഴുതപ്പെട്ടിരിക്കുന്നുവല്ലോ.

9. യേശുക്രിസ്തുവിനെ പ്രസംഗിക്കാത്ത പ്രബോധനങ്ങൾക്ക് നിങ്ങൾ ചെവി കൊടുക്കരുത്. ക്രിസ്തു ദാവീദിന്റെ വംശത്തിൽ നിന്നുള്ളവനത്രേ. താൻ മറിയാമിന്റെ പുത്രനായിരുന്നു. താൻ സത്യമായും നിശ്ചയമായും ജനിക്കുകയും ഭക്ഷിക്കുകയും പാനം ചെയ്യുകയും ചെയ്തു. അവൻ സത്യമായും പൊന്തിയോസ് പീലാത്തോസിന്റെ നാളുകളിൽ പീഡിപ്പിക്കപ്പെടുകയും നിശ്ചയമായും കുരിശിക്കപ്പെടുകയും ചെയ്തു. ആകാശത്തിലും ഭൂമിയിലും പാതാളത്തിലുമുള്ള എല്ലാവരുടെയും കാഴ്ചയിൽ അവൻ മരിച്ചു. തന്റെ പിതാവ് അവനെ എഴുന്നേൽപിച്ചപ്പോൾ സത്യമായും താൻ മരിച്ചവരിൽ നിന്ന് ഉത്ഥാനം ചെയ്തു. യേശുക്രിസ്തുവിലൂടെ തന്നിൽ വിശ്വസിക്കുന്ന ഏവരേയും പിതാവ് അതേപോലെ ഉയിർപ്പിക്കും. എന്തെന്നാൽ തന്നെ കൂടാതെ നമുക്ക് യഥാർത്ഥ ജീവൻ ഇല്ലല്ലോ.

10. ദൈവത്തെ നിഷേധിക്കുന്നവർ – അഥവാ വിശ്വാസമില്ലാത്തവർ –തന്റെ കഷ്ടാനുഭവങ്ങൾ അയഥാർത്ഥമായിരുന്നുവെന്ന് വാദിച്ചുറപ്പിക്കുന്നു (സത്യത്തിൽ അവരിലുള്ളതെല്ലാം അയഥാർത്ഥമായിട്ടുള്ളതത്രേ). ഈ വാദം സത്യമെങ്കിൽ, ഞാൻ എന്തിനാണ് ബന്ധനസ്ഥനായത്? വന്യമൃഗങ്ങളോട് യുദ്ധം ചെയ്യാൻ പ്രാർത്ഥിക്കുന്നത്? അവരുടെ വാദം സത്യമെങ്കിൽ, നിരർത്ഥതയ്ക്കു വേണ്ടി എന്റെ ജീവൻ ഞാൻ നഷ്ടപ്പെടുത്തുകയാണെന്ന് വരും; കർത്താവിനെക്കുറിച്ച് നാളിതുവരെ ഞാൻ പറഞ്ഞിട്ടുള്ളതെല്ലാം അവാസ്തവമെന്ന് വന്നുചേരും.

11. മാരകഫലങ്ങൾ വഹിക്കുന്ന അത്തരം തിന്മയുടെ വൃക്ഷങ്ങളെ വിട്ടോടിക്കൊൾവിൻ. അവ രുചിക്കുന്ന മനുഷ്യൻ ദ്രുതഗതിയിൽ മരണം വരിക്കുന്നു. എന്തെന്നാൽ അവ പിതാവ് നട്ടിട്ടുള്ളവ ആയിരുന്നെങ്കിൽ അവ കുരിശിന്റെ ശാഖകളായി കാണപ്പെടുമായിരുന്നു; അവയുടെ ഫലങ്ങൾ അനശ്വരമാകുമായിരുന്നു. കുരിശിനാലുള്ള തന്റെ കഷ്ടതകളിലൂടെ അവൻ നിങ്ങളെ വിളിച്ചിരിക്കുന്നു. അതിനാൽ നിങ്ങൾ അവന്റെ ശരീരത്തിന്റെ അവയവങ്ങളത്രേ. അവയവങ്ങളെ കൂടാതെ ശിരസ്സിന് സ്ഥിതി ചെയ്യുവാൻ കഴിയുകയില്ല. അതിനാൽ നമുക്കുള്ള ദൈവത്തിന്റെ വാഗ്ദത്തം സംയോജിപ്പിന്റേതത്രേ. ഈ സംയോജിപ്പാകട്ടെ, തന്റെ ഉണ്മ തന്നെയാകുന്നു.

12. സ്മിർണായിൽ നിന്ന് ഞാൻ നിങ്ങൾക്ക് ആശീർവാദം അയയ്ക്കുന്നു. ശരീരത്തിലും ആത്മാവിലും എനിക്ക് ആശ്വാസം പകർന്നു തന്ന ദൈവത്തിന്റെ സഭകളും – അവർ എന്നോടൊന്നിച്ചുണ്ട് – അപ്രകാരം ചെയ്യുന്നു, യേശുക്രിസ്തുവിനെപ്രതി ഞാൻ ധരിച്ചിരിക്കുന്ന ഈ ചങ്ങല, 'ദൈവസന്നിധിയിൽ ഞാൻ സ്വീകാര്യനായിത്തീരേണ്ടതിന് പ്രാർത്ഥിക്കണ'മെന്ന് നിങ്ങളെ ആഹ്വാനം ചെയ്യുന്നു. നിങ്ങൾ ഐക്യത്തിൽ തുടർന്ന് വസിക്കുകയും പരസ്പരം പ്രാർത്ഥിക്കുകയും ചെയ്വിൻ. മെത്രാൻ മനസ്സിൽ സമാധാനം അനുഭവിക്കുന്നുവെന്ന് ഉറപ്പ് വരുത്തുവാൻ നിങ്ങൾക്കെല്ലാവർക്കും പ്രത്യേകിച്ച് പുരോഹിതന്മാർക്ക് ചുമതലയുണ്ട്; പിതാവിന്റെയും യേശുക്രിസ്തുവിന്റെയും തന്റെ അപ്പോസ്തോലന്മാർക്കും ബഹുമതി ലഭിക്കേണ്ടതിനു തന്നെ, എന്റെ ഈ ലേഖനം നിങ്ങൾക്കെതിരായി തെളിവായിത്തീരാതിരിക്കേണ്ടതിന് സ്നേഹപൂർവ്വം എന്റെ വാക്കുകൾ ശ്രദ്ധിപ്പിൻ. എനിക്കുവേണ്ടി നല്ലവണ്ണം പ്രാർത്ഥിപ്പിൻ. ദൈവത്തിന്റെ കരുണയിൽ നിങ്ങളുടെ സ്നേഹം എനിക്കാവശ്യമത്രേ; ഇക്കഴിഞ്ഞ കാലമത്രയും ഞാൻ വാഞ്ചയോടെ നോക്കിപ്പാർത്ത സൗഭാഗ്യകരമായ അന്ത്യവിധി എനിക്ക് ലഭിക്കുവാനും ഞാൻ ബഹിഷ്കൃതനാകാതിരിക്കേണ്ടതിനും തന്നെ.

13. സ്മിർണാക്കാരുടെയും എഫേസ്യരുടെയും സ്നേഹം നിങ്ങളെ അഭിവാദ്യം ചെയ്യുന്നു. നിങ്ങളുടെ പ്രാർത്ഥനകളിൽ സിറിയായിലെ സഭയെ ഓർത്തുകൊൾവിൻ. അതിന്റെ അയോഗ്യനായ, ഏറ്റവും ചെറിയ അംഗമത്രേ ഞാൻ. ക്രിസ്തുവിൽ നിങ്ങൾക്ക് യാത്രാഭിവാദനങ്ങൾ. ദൈവത്തിന്റെ കല്പനകൾക്കെന്നപോലെ മെത്രാന് കീഴ്പ്പെട്ടിരിപ്പിൻ; അപ്രകാരംതന്നെ കാശീശന്മാരുടെ സംഘത്തിനും കീഴ്പ്പെട്ടിരിപ്പിൻ. അവിഭക്ത മനസ്സോടെ എല്ലാവരും അന്യോന്യം സ്നേഹിപ്പിൻ. ഇപ്പോൾ മാത്രമല്ല, ദൈവസന്നിധിയിൽ പ്രവേശിക്കുമ്പോഴും എന്റെ ആത്മാവ് നിങ്ങൾക്കായി സ്വയം സമർപ്പിക്കുന്നു. ഇപ്പോഴും ഞാൻ അപകടത്തിലത്രെ. എന്നാൽ ക്രിസ്തുവിലൂടെ പിതാവ് നിങ്ങളുടേയും എന്റേയും പ്രാർത്ഥനകളെ കേട്ട് ഉത്തരമരുളട്ടെ. അവനോടുള്ള സംബന്ധത്തിൽ നിങ്ങൾ കുറ്റരഹിതരായി കണ്ടെത്തപ്പെടട്ടെ. ❑



**കൊല്ലം ഭദ്രാസന മെത്രാപ്പോലീത്ത അഭി. സഖറിയാസ് മാർ അന്തോണിയോസ് മെത്രാപ്പോലീത്തയ്ക്ക് ജന്മദിന ആശംസകൾ**

**ജൂലൈ 19**

ലേഖനം

# ഓർത്തഡോക്സ് സഭയുടെ വി. കൂദാശകൾ


## ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത


ദൈവത്തിന്റെ രക്ഷാപദ്ധതിയിൽ യേശുക്രിസ്തു കല്പിച്ചു ക്രമീകരിച്ചവയാണ് സഭയിലെ വി. കൂദാശകൾ. സഭയുടെ വി. പാരമ്പര്യത്തിൽ വിവിധങ്ങളായ രീതിയിൽ പരിശുദ്ധാത്മകൃപ വിശ്വാസികൾക്ക് പ്രദാനം ചെയ്യുന്ന വി. കൂദാശകൾ ഒരേ സമയത്ത് രഹസ്യാത്മകവും പ്രതീകാത്മകവുമാണ്. വേദപുസ്തക ഭാഗങ്ങളും പ്രതീകങ്ങളും പദപ്രയോഗങ്ങളും ആരാധനാരീതിയിൽ ക്രമീകരിച്ച് സഭയുടെ അടിസ്ഥാന വിശ്വാസ സത്യങ്ങളെ സംവേദിപ്പിക്കുന്ന മാർഗ്ഗവുമായാണ് വി. പിതാക്കൻമാര് ഇവയെ ക്രമീകരിച്ചിരിക്കുന്നത്.

**1. രഹസ്യം**

സുറിയാനിയിൽ റോസോ എന്നും ഗ്രീക്കിൽ മിസ്റ്റീറിയോൺ എന്നും ഉള്ള വാക്കുകൾക്ക് ഓർത്തഡോക്സ് വേദശാസ്ത്രത്തിൽ പ്രത്യേകമായ അർത്ഥമുണ്ട്. മറഞ്ഞിരിക്കുന്നതെന്നും നിഗൂഢമായതെന്നും പറയാൻ പാടില്ലാത്തതെന്നുമൊക്കെ ബാഹ്യതലത്തിൽ പ്രാപഞ്ചികാർത്ഥം ഇതിനുണ്ട്. എന്നാൽ ശുദ്ധീകരിക്കുന്ന ദൈവകൃപയിൽ യഥാർത്ഥമായും ഭാഗഭാക്കാകുന്ന ഒരു ആന്തരീകാനുഭവമാണ് രഹസ്യം. ഓർത്തഡോക്സ് വേദശാസ്ത്ര വീക്ഷണത്തിൽ ദൈവകൃപയിലുള്ള ഈ സംസർഗ്ഗം ഒരു ചലനാത്മക അനുഭവമാണ്. അസാധാരണമായ ഈ അനുഭവം വാക്കുകൾക്കും ചേഷ്ടകൾക്കും നിർവ്വചനങ്ങൾക്കും മാനുഷിക ബൗദ്ധിക തലത്തിനും അതീതമാണ്. ഗോത്രപിതാവായ യാക്കോബിന്റെ ദർശനവും (ഉല്പ. 28 : 12–17) മഹത്വമുള്ളവനായ ഏശായ ദീർഘദർശനവും (ഏശാ 6:11–3) ഹെസക്കിയേൽ പ്രവാചകന്റെ ദർശനവും (ഹെസ. 1:4–28) ശ്ലീഹൻമാരുടെ മറുരൂപമലയിലെ ദർശനവും (മത്താ. 17 : 19) വി. പൗലോസ് ശ്ലീഹായുടെ ദമാസ്കോസിന്റെ പടിവാതുക്കൽ ദർശനവും (അപ്പോ. 9:18) ഈ രഹസ്യമാണ്. അനുഭവവും രൂപാന്തരവും ദൈവകൃപയിൽ ഒരുമിച്ചു നടക്കുന്ന അവസ്ഥ. ഓരോ കൂദാശയിലും അവാച്യവും അനിർവ്വചനീയവും അപ്രമേയവുമായ ഈ അനുഭവം ദൈവസംസർഗ്ഗത്തിൽ ലഭിക്കുന്നതിനെ രഹസ്യമെന്ന ഓർത്തഡോക്സ് വേദശാസ്ത്രം പഠിപ്പിക്കുന്നു. റോമൻ കത്തോലിക്ക സഭ ആന്തരിക കൃപയുടെ ബാഹ്യപ്രവർത്തനത്തിന്റെ അടയാളമായി കൂദാശയെ വിളിക്കുന്ന സാക്രമെന്റ് (Sacrement) എന്ന പദത്തിൽ നിന്നും വളരെ ആഴമുള്ളതാണ് ഈ രഹസ്യമെന്ന വീക്ഷണം.

**2. പ്രതീകം**

സാഹിത്യത്തിലും കലയിലും നിർമ്മാതാവിന്റെ സംവേദന അടയാളമായി പ്രതിബിംബങ്ങൾ ഉപയോഗിക്കുന്നു. ചില ആശയസൂചനകൾ ഇതിൽക്കൂടി കൊടുക്കുന്നു. ചൂണ്ടുപലകകളും ഗതാഗതഅടയാളങ്ങളും ഇത് സൂചന നൽകുന്നവയാണ്. എന്നാൽ ഓർത്തഡോക്സ് വേദശാസ്ത്രത്തിൽ പ്രതീകമെന്നതിന് (Symbol) ആഴമായ അർത്ഥമുണ്ട്. വി. കൂദാശകളിലെ ആവശ്യങ്ങളും വസ്തുക്കളുമെല്ലാം പ്രതീകങ്ങളാണ്. വി. കുരിശും പ്രതീകമാണ്. ദൈവകൃപയുടെ സജീവ സംപ്രേക്ഷണം നടത്തുന്നവയാണ് പ്രതീകങ്ങൾ. ആന്തരിക സത്യങ്ങളുടെ ബാഹ്യമായ ആവിഷ്കാരത്തിലൂടെ ഈ ആന്തരികസത്യം അനുഭവവേദ്യമാക്കി ദൈവകൃപയിലൂടെ രൂപാന്തരം വരുത്തിക്കൊടുക്കുന്നതാണ് വി. കൂദാശകളിലെ പ്രതീകങ്ങൾ. അവ നിർജീവ അടയാളങ്ങളോ സൂചനകളോ ചൂണ്ടുപലകകളോ അല്ല. ദൈവകൃപയിലൂടെ ശുദ്ധീകരിക്കുന്ന മുഖാന്തിരമാണ്. സജീവത്വവും രൂപാന്തരപ്രക്രിയയും അതിന്റെ മുഖമുദ്രയാണ്. സാധാരണ ചിത്രങ്ങളും ഐക്കണുകളും തമ്മിലുള്ള വ്യത്യാസമിവിടെ മനസ്സിലാക്കാം.

**3. കൂദാശകളുടെ അടിസ്ഥാന തത്വങ്ങൾ**

ക്രിസ്തു തന്നെ ഒരു കൂദാശയാണ്. പുത്രനാം ദൈവത്തിന്റെ ശരിയായ മനുഷ്യാവതാരം. ക്രിസ്തുവിന്റെ ശരീരമായ സഭയും ഒരു കൂദാശ തന്നെ. ആന്തരിക രഹസ്യ ഉണ്മ മനുഷ്യരിലൂടെ ആവിഷ്കരിച്ച് സംവേദനം ചെയ്യപ്പെടുന്ന മുഖാന്തിരം എന്ന നിലയിൽ സഭ ഒരു കൂദാശയാണ്. സഭയ്ക്ക് ത്രികാലങ്ങളിലുള്ള സാന്നിദ്ധ്യം ഉള്ളതുപോലെ തന്നെ ഏതൊരു കൂദാശയ്ക്കും സർവ്വകാല സം വേദനക്ഷമതയുണ്ട്. ഉദാഹരണമായി വി. കുർബ്ബാന എന്ന കൂദാശ അനുഷ്ഠിക്കുമ്പോൾ ക്രിസ്തുവിന്റെ മനുഷ്യാവതാര സത്യങ്ങളും വി. കുർബ്ബാന സ്ഥാപനവും അത് ക്രിസ്തുവിന്റെ ഓർമ്മയ്ക്കായുള്ള അനുഷ്ഠാനനിർദ്ദേശവും ഉള്ള ഭൂതകാലവും ഇന്നത്തെ കാലഘട്ടത്തിൽ അത് പരിശുദ്ധാത്മാവ് മുഖാന്തിരം സഭ അർപ്പിച്ച് പങ്കിട്ടനുഭവിക്കുന്ന വർത്തമാനകാലവും പാപമോചനം നിത്യജീവൻ ലഭിച്ച് അവസാന നാളിലുള്ള ഉയർത്തെഴുന്നേൽപ്പിനുള്ള യോഗ്യത നേടുന്ന ഭാവി വാഗ്ദാനവും അതിൽ അടങ്ങിയിരിക്കുന്നു. ആയതിനാൽ സഭയിൽ നാം അനുഭവിച്ചുകൊണ്ടിരിക്കുന്ന ദൈവരാജ്യശക്തി വിശ്വാസപൂർവ്വം നാം അനുഷ്ഠിക്കുന്ന ദൈവികകൂദാശകളിലൂടെ ആവിഷ്കരിക്കപ്പെടുകയാണ്. ഉയിർത്തെഴുന്നേറ്റ യേശുക്രിസ്തു ഈ കൂദാശകളിലൂടെ അന്ധകാരം നിറഞ്ഞ ലോകത്തിലേക്കു പ്രവേശിച്ച് പാപത്തിന്റെയും ദ്രവത്വത്തിന്റെയും ശക്തി നശിപ്പിച്ച് മനുഷ്യന് അമർത്യ ജീവൻ പ്രദാനം ചെയ്യുന്നു. അപ്രകാരം കൂദാശകളിലൂടെ ക്രിസ്തു നമ്മുടെ സമകാലികനായിത്തീരുന്നു. തന്റെ രക്ഷാശക്തിയുടെ ആവിഷ്കാരമായി എല്ലാ കൂദാശകളും പരിശുദ്ധാത്മാവ് പൂർത്തീകരിക്കുന്നു. കൂദാശകളിലൂടെ ക്രിസ്തുവിനോടൊപ്പം പാപത്തിൻമേലും മരണത്തിൻമേലുമുള്ള വിജയം നാം ആസ്വദിക്കുകയും ദൈവരാജ്യത്തിന്റെ മക്കളും അവകാശികളുമെന്ന പദവിയിൽ ആയിത്തീരുകയും ചെയ്യുന്നു.

വി. കൂദാശകളിൽ ഉപയോഗിക്കപ്പെടുന്ന വസ്തുക്കളും (അപ്പം, വീഞ്ഞ്, വെള്ളം, എണ്ണ തുടങ്ങിയവ) അടയാളങ്ങളും ആംഗ്യങ്ങളും എല്ലാം മനുഷ്യജീവിതത്തിലെ സജീവപ്രതീകങ്ങളാകുന്നു. അവർ പരിശുദ്ധാത്മാവിന്റെ വാഹനങ്ങളായി ദൈവികകൃപയുടെ സംവേദനം നമുക്കു നൽകുന്നു. കൂദാശകൾ അപ്രകാരം ബാഹ്യമായി പ്രതീകങ്ങളിൽ ആവിഷ്കരിക്കുന്നുവെങ്കിലും വെറും അടയാളങ്ങളോ അചേതനക്രിയകളോ അല്ല. മറിച്ച് പരിശുദ്ധാത്മ കൃപയുടെ സചേതന വാഹനങ്ങളാണ്. അതിൽക്കൂടി ലഭിക്കുന്ന കൃപ കേവലം മറ്റേതോ ഒന്നിന്റെ സൂചന അല്ല, യഥാർത്ഥമായും ദൈവകൃപയുടെ സത്യകൈമാറ്റമാണ്. അതിലൂടെ വികലമാക്കപ്പെട്ട ദൈവസ്വരൂപം ഓരോരുത്തരിലും ദൈവരൂപത്തിലും സാദൃശ്യത്തിലും പൂർത്തീകരിക്കപ്പെടുന്നു.

**4. കൂദാശകളുടെ സഫലീകരണം**

കൂദാശ ഒരു നിയമപരമായ കർമ്മമല്ല. ഏതു ദൈവികകർമ്മവും കൂദാശയുടെ പരിധിയിൽ വരുന്ന അതിലുള്ള പരിശുദ്ധാത്മസാന്നിദ്ധ്യമാണ്. ഒരു കുരിശു വരയ്ക്കൽ പോലും ഒരു കൂദാശയാകുന്നു. കൂദാശയുടെ സാഫല്യം പുരോഹിതന്റെ വ്യക്തിപരമായ വിശ്വാസത്തിന്റെ അർത്ഥത്തിലോ സന്മാർഗ്ഗിക നിലവാരത്തിലോ സ്വീകരിക്കുന്ന ആളിന്റെ വിശ്വാസത്തിന്റെ അളവിലോ സ്വഭാവത്തിലോ അധിഷ്ഠിതമല്ല, നേരെ മറിച്ച് പരിശുദ്ധാത്മശക്തിയിലാണ് അടിസ്ഥാനപ്പെട്ടിരിക്കുന്നത്. കാരണം കൂദാശകളുടെ ശക്തി മനുഷ്യരിൽ നിന്നല്ല ദൈവത്തിൽ നിന്നാണ്. അത് മനുഷ്യൻ ഉണ്ടാക്കിയെടുക്കുന്നതല്ല. ദൈവമക്കൾക്ക് ദൈവികകൃപ പരിശുദ്ധാത്മാവ് മുഖാന്തിരം സ്വായത്തമാക്കുവാൻ ദൈവം തന്നെ കല്പിച്ചു ക്രമീകരിച്ചിരിക്കുന്ന കൃപാമാർഗ്ഗങ്ങളാണ്. ഇതിൽ വ്യക്തിപരമായ പ്രതിസ്പന്ദനത്തിനുപോലും വലിയ പ്രാധാന്യമില്ല. മാമ്മോദീസ്സായേൽക്കുന്ന ശിശുവിനെ മൂറോൻ അഭിഷേകം ചെയ്ത് ക്രിസ്തുവിന്റെ ഭടൻമാരുടെ കൂട്ടത്തിൽ ആക്കുമ്പോഴോ, മരിച്ചു കിടക്കുന്ന ആളിൻമേൽ

പ്രയത്നങ്ങളിൽ നിന്നുള്ളവിശ്രമത്തിനും വിശുദ്ധൻമാരോടുകൂടിയുള്ള ആനന്ദത്തിനുമായി നിത്യജീവനുവേണ്ടി ത്രിത്വനാമത്തിൽ തൈലം ഒഴിക്കുമ്പോഴോ മണ്ണാകുന്നവനും മണ്ണിലേക്കു തിരികെച്ചേരുന്നവനുമായവൻ വീണ്ടും നവീകരിക്കപ്പെടുവാനായി കുന്തിരിക്കവും മണ്ണും ഇടുമ്പോഴും വ്യക്തിയുടെ വിശ്വാസനിലവാരമല്ല പരിശുദ്ധത്രിത്വത്തിന്റെ കൃപയാണ് അവ സഫലീകതമാക്കുന്നത്. എന്നാൽ മനുഷ്യപ്രതിസ്പന്ദനത്തിനു ഒട്ടും സ്ഥാനമില്ല എന്ന് അത് അർത്ഥമാക്കുന്നില്ല.

മനുഷ്യന്റെ സഹകരണത്തോടെയാണ് ദൈവം രക്ഷ നിർവ്വഹിക്കുന്നത്. വി. കൂദാശകൾ കേവലം മാജിക്കോ യാന്ത്രികപ്രവർത്തനമോ അല്ല. വിത്തു വീഴുന്ന നിലത്തിനനുസരിച്ച് അത് വളർന്നുകൊഴുക്കുന്നതുപോലെ കൗദാശിക കൃപയുടെ പൂർണ്ണസഫലീകരണം  അതിൽ ഭാഗഭാക്കാകുന്നവരുടെ ആത്മീയ അവബോധത്തെയും വിശ്വാസത്തെയും ഭക്തിയെയും കൂടി ആശ്രയിച്ചാണിരിക്കുന്നത്. എങ്കിലും നീതിമാൻമാരുടെ മേലും നീതി കെട്ടവരുടെ മേലും മഴ പെയ്യിക്കുകയും സൂര്യനെ ഉദിപ്പിക്കുന്നവനുമായ ദൈവത്തിന്റെ ഏകപക്ഷീയ കൃപാദാനത്തെ തടസ്സപ്പെടുത്തുവാൻ ഒന്നിനും കഴിവില്ലല്ലോ. ഒരു കൂദാശയും വ്യക്തിപരം മാത്രമല്ല. കൂദാശ അനുഷ്ഠിക്കുന്നത് സഭയാണ്. പരിശുദ്ധാത്മാവാണ് അതിന്റെ പ്രധാന കാർമ്മികൻ. വി. ത്രിത്വവും പരിശുദ്ധൻമാരും ജീവനോടിരിക്കുന്നവരും വാങ്ങിപ്പോയവരുമായ വിശ്വാസികളുടെ സമൂഹവും ഏതു കൂദാശയിലും സന്നിഹിതരായിരിക്കുന്നതിനാൽ അതിന് സാമൂഹികതലമാണ് മുന്നിട്ടുനിൽക്കുന്നതെന്നുമാത്രം. പരിശുദ്ധാത്മകൃപയുടെ വാഹകരായിത്തീരുന്നതിനാൽ ഓരോ ക്രിസ്ത്യാനിയുടെ ജീവിതവും ഒരു കൂദാശയാണെന്ന് കണക്കാക്കാം. പരിശുദ്ധാത്മഫലം (ഗലാ. 5:22–25) സ്വന്തജീവിതത്തിൽ ആവിഷ്കരിക്കുന്ന ഏതു ക്രിസ്ത്യാനിയും ഒരു കൂദാശയാണ്. ഈ അടിസ്ഥാനത്തിലാണ് വിശുദ്ധൻമാരെ സഭയിലെ കൂദാശകളായി നാം ആദരിക്കുന്നത് (എഫേ. 4 : 12–13, 24).

**5. കൂദാശകളുടെ എണ്ണം**

വേദപുസ്തകമോ സഭയുടെ പൗരാണിക സാർവ്വത്രിക സുന്നഹദോസുകളോ സഭാപിതാക്കൻമാരോ കൂദാശകളുടെ എണ്ണം തിട്ടപ്പെടുത്തിയിട്ടില്ല. പതിനാറാം നൂറ്റാണ്ടിൽ റോമൻ കത്തോലിക്ക സഭയുടെ ട്രെന്റു സുന്നഹദോസ് കൂദാശകളുടെ ബാഹുല്യം മുഖാന്തിരം സൗകര്യാർത്ഥം പ്രധാനപ്പെട്ട കൂദാശകൾ ഏഴ് എന്ന് നിർണ്ണയിച്ചു. 17–ാം നൂറ്റാണ്ടുമുതൽ എല്ലാ ഓർത്തഡോക്സ് സഭകളും ഇത് അംഗീകരിച്ചതായി കാണുന്നു. ഒരു വ്യക്തിയുടെ ജീവിതത്തിൽ പ്രത്യേകമായി ലഭിക്കുന്ന ദൈവകൃപയുടെ സന്ദർഭങ്ങളായി നമുക്ക് മനസ്സിലാക്കാം. എന്നാൽ ഇവയിൽത്തന്നെ എല്ലാ കൂദാശകൾക്കും ഒരേ പ്രാധാന്യമല്ല നൽകുന്നതെന്നും വ്യക്തമാണ്. എങ്കിലും അപ്പോസ്തോലിക സഭ മാമ്മോദീസായും മൂറോനഭിഷേകവും വി. കുർബ്ബാനയും കുമ്പസാരവും രോഗികൾക്ക് തൈലാഭിഷേകവും പൗരോഹിത്യനൽവരദാനവും വിവാഹജീവിതത്തെ ശുദ്ധീകരിച്ചതായും കാണുന്നുണ്ട്. എന്നാൽ യേശു തന്നെ സഖായിയുടെ ഭവനത്തിൽ പ്രവേശിച്ച് അതിനെ ശുദ്ധീകരിച്ച് ഭവനത്തിന് രക്ഷ നൽകിയതായും യെരുശലേം ദേവാലയം ശുദ്ധീകരിക്കുന്നതായും കാണുന്നു. ആയതിനാൽ സഭയുടെ ദൈവകൃപാദാനത്തിനുള്ള ഏതു പ്രവൃത്തിയും കൂദാശയായി കണക്കാക്കുമ്പോൾ ഏഴ് കൂദാശകളെ മറ്റുള്ളവയിൽ നിന്നും വേർപെടുത്തുവാൻ സാധിക്കുകയില്ല. വീട്ടു കൂദാശയും പള്ളി കൂദാശയും ദനഹാപെരുന്നാളിലെ വെള്ളം വാഴ്ത്തലും ഓശാനയിലെ കുരുത്തോല വാഴ്ത്തലും വിശ്വാസികളുടെ കബറടക്ക ശുശ്രൂഷകളും സന്യാസവ്രതമെടുക്കൽ ശുശ്രൂഷയും സ്ഥാപനങ്ങൾക്കും ഭവനങ്ങൾക്കും ശിലാസ്ഥാപന ശുശ്രൂഷയും വാഹന കൂദാശയും, വെള്ളം എണ്ണ, നേർച്ചകളായി കൊണ്ടു സമർപ്പിക്കുന്ന ഭക്ഷണസാധനങ്ങൾ വാഴ്ത്തുന്നതും എല്ലാം കൂദാശകളുടെ ഗണത്തിൽ ഉൾപ്പെടുന്നു. ക്രിസ്ത്യാനിയുടെ ജീവിതം തന്നെ ഒരു വലിയ കൂദാശയാണ്. അതിൽ ഒരിക്കലായും ദൈനംദിനവും അനുഭവിക്കുന്ന ദൈവകൃപയുടെ വിവിധ സന്ദർഭങ്ങളുണ്ട് എന്നു മാത്രം.

**6. കൂദാശകളുടെ പ്രാപഞ്ചിക പ്രാധാന്യം**

പ്രപഞ്ചത്തിൽ സൃഷ്ടിക്കപ്പെട്ട ഒന്നിനെയും പൂർണ്ണമായും പരിശുദ്ധമെന്നോ വഷളായുള്ളതെന്നോ കണക്കാക്കാൻ സാധിക്കുകയില്ല. സൃഷ്ടിക്കപ്പെട്ടതെല്ലാം ദൈവം വളരെ നല്ലതെന്നു കണ്ടു. (ഉല്പ. 1:31) എന്നാണല്ലോ ദൈവവചനം. ആയതിനാൽ സ്രഷ്ടാവും സൃഷ്ടിയും തമ്മിൽ സത്താപരമായി നൻമയുടെ സാദൃശ്യമുണ്ട്. പാപം മുഖാന്തിരം ഛിന്നഭിന്നമായിപ്പോയ സൃഷ്ടിയുടെ ഈ അവിഭക്ത അസ്ഥിത്വത്തെ തിരികെ കൊണ്ടുവന്ന് സ്രഷ്ടാവുമായുള്ള സമഗ്ര ബന്ധം പുനസ്ഥാപിക്കുന്ന ദൈവിക പ്രക്രിയയാണ് ഓരോ കൂദാശയും. എല്ലാ സൃഷ്ടിയിലും ദൈവികശക്തിയുടെ സംഭവ്യത (Potentiality) അടിസ്ഥാനപരമായി ഉൾക്കൊള്ളുന്നുണ്ട്. ഈ ദൈവിക അടിത്തറ സൃഷ്ടിവർഗ്ഗത്തിലോരോന്നിലും അന്തർലീനമായിരിക്കുന്നതുകൊണ്ട് ഓരോ സൃഷ്ടിയും കൂദാശയിൽ ഭാഗഭാക്കാകാനുള്ള യോഗ്യതയുള്ളത് ദൈവികശക്തിയുടെ സാന്നിദ്ധ്യം കൊണ്ടുമാത്രം അവ കൂദാശയായിത്തീരുന്നില്ല. കാരണം കൂദാശയിൽ ഉൾപ്പെടുന്നവയുടെ രൂപാന്തരം പരിശുദ്ധാത്മാവിൽ സാദ്ധ്യമാക്കേണ്ടിയിരിക്കുന്നു. പരിശുദ്ധാത്മാവ് സൃഷ്ടിയിൽ ഉൾക്കൊണ്ടിരിക്കുന്ന നൻമയുടെ അംശത്തെ അഥവാ സാദ്ധ്യതയെ പ്രവർത്തനക്ഷമമാക്കി പ്രശോഭിപ്പിക്കുന്നു. ഇപ്രകാരം ഓരോ കൂദാശയും സൃഷ്ടിയുടെ ആത്യന്തികമായ രൂപാന്തരപ്രക്രിയയുടെ ഒരു ഭാഗമാവുകയും അതിൽ ഉൾപ്പെടുന്ന ഏത് സൃഷ്ടിയും ആ യാഥാർത്ഥ്യത്തിലേക്ക് പടിപടിയായി നടന്നടുക്കുകയും ചെയ്യുന്നു. ഈ വിധത്തിൽ ഓരോ കൂദാശയിലും സ്രഷ്ടാവിൽ നിന്നും സൃഷ്ടിക്ക് പാപം മുഖാന്തിരമുണ്ടായ അകലം കുറഞ്ഞുവരുന്നു. തൽഫലമായി അത് ദൈവരാജ്യത്തിലുള്ള പ്രയാണത്തിലായിത്തീരുന്നു. സ്രഷ്ടാവുമായുള്ള പുനരേകീകരണത്തിൽ എത്തുന്ന സൃഷ്ടി കൂദാശയിലൂടെ അതിന്റെ പ്രാഗ്രൂപം വീണ്ടും കൈവരിക്കുന്നു. എന്നു മാത്രമല്ല പ്രപഞ്ചരൂപാന്തീകരണത്തിലേക്കുള്ള പ്രയാണത്തിൽ ആയിത്തീരുകയും ചെയ്യുന്നു.

ഒരു പ്രത്യേക സന്ദർഭത്തിലും സ്ഥലത്തും വച്ച് ശുദ്ധീകരണത്തിലേക്ക് കൂദാശ മുഖാന്തിരം ചേർക്കപ്പെടുന്ന സൃഷ്ടി അതിന്റെ പരിപൂർണ്ണസജീവത്വം കൈവരിക്കാനുള്ള യാത്രയിൽ സ്ഥലകാലാതീതമായി നീങ്ങുകയും ചെയ്യുന്നു (റോമ 8 : 19, 20). ദൈവസ്വരൂപം ഉൾക്കൊള്ളുകയും സർവ്വ സൃഷ്ടിയുടെയും ദൈവവുമായുള്ള ബന്ധത്തിന്റെ പാലവുമാകുന്ന മനുഷ്യൻ ആരാധനയ്ക്കായി തന്റെ തല കുനിക്കുമ്പോൾ സകല സൃഷ്ടിയോടൊപ്പം തലകുനിക്കുന്നു. മനുഷ്യൻ ആരാധിക്കുന്നത് പ്രകൃതിയെ മുഴുവൻ ഉൾക്കൊണ്ടുകൊണ്ടാകുന്നതിനാൽ മനുഷ്യൻ ദൈവാരാധന നടത്താതിരുന്നാൽ അതിന്റെ ദോഷം സൃഷ്ടിയും കൂടി അനുഭവിക്കുന്നു. മനുഷ്യൻ മൂലമാണല്ലോ നിർദ്ദോഷിയായിരുന്ന ഭൂമി ശപിക്കപ്പെട്ടത് (ഉല്പ. 3:17). ഈ ദൗത്യം ആരാധനയിൽ ഓർത്തഡോക്സ് സഭകൾ പ്രകൃതിയിലെ എല്ലാ ജീവജാലങ്ങൾക്കുംവേണ്ടിയുള്ള പ്രാർത്ഥനയിൽ കൂടി നിർവ്വഹിക്കുന്നു. മാലാഖമാരുടെയും മനുഷ്യരുടെയും ഊമജന്തുക്കളുടെയും സകല വൃക്ഷങ്ങളുടെയും പുല്ലുകളുടെയും പ്രതിനിധിയായി നിന്ന്അവയ്ക്കെല്ലാം വേണ്ടി മനുഷ്യൻ നടത്തുന്ന മദ്ധ്യസ്ഥ പ്രാർത്ഥന വി. ഫീലക്സിനോസിന്റെ സന്ധ്യയുടെ രഹസ്യപ്രാർത്ഥനയിൽ നാം ചൊല്ലുന്നു. സൃഷ്ടിയുടെ കൗദാശിക ശുദ്ധീകരണത്തിനുള്ള പ്രധാന ഉത്തരവാദി മനുഷ്യനാണെന്നുള്ള പിതാക്കൻമാരുടെ ബോദ്ധ്യമാണ് ഈ പ്രാർത്ഥന രചിക്കുവാൻ കാരണം. മാത്രമല്ല ഈ ദൗത്യം നിർവ്വഹിക്കാതിരിക്കുമ്പോൾ സൃഷ്ടി മുഴുവനും ഭാരപ്പെട്ടു ഞരങ്ങുകയും മനുഷ്യന് എതിരായിത്തീരുകയും ചെയ്യുന്നു. സൃഷ്ടികളിൽക്കൂടി ദൈവത്തിന്റെ സ്വയ വെളിപ്പെടുത്തലാണ് മനുഷ്യന്റെ കൂദാശാനുഷ്ഠാന ലക്ഷ്യം. സൃഷ്ടിയിലെന്നപോലെ ഓരോ കൂദാശയിലും ദൈവമാണ് പ്രവർത്തിക്കുന്നത്.

ദൈവികശക്തി പ്രപഞ്ചത്തിന്റെ ജീവാത്മാവിലേക്കു സന്നിവേശിക്കുവാനുള്ള ദൈവത്തിന്റെ അദ്വിതീയ പദ്ധതിയാണ് കൂദാശ. ഇതു മനുഷ്യനിൽകൂടി നിർവ്വഹിക്കപ്പെടുവാൻ മനുഷ്യന് ദൈവം നൽകിയ ഒരു ദാനമാണ്, മനുഷ്യൻ സൃഷ്ടിയുടെ മകുടമാണെന്ന കാരണത്താൽ. ആയതിനാൽ കൂദാശ എന്നത് മനുഷ്യന്റെ ഉടമസ്ഥതയിലുള്ളതല്ല, ദൈവത്തിൽ നിന്നും ലഭിക്കുന്ന ദാനം മാത്രം. സൃഷ്ടിയെ സ്രഷ്ടാവിൽ നിന്നകറ്റിയ വീഴ്ചയുടെ വേർപെടലിൽ നിന്ന് സൃഷ്ടിയെ സ്രഷ്ടാവുമായി ഒന്നാക്കുവാനുള്ള ദൈവപദ്ധതിയുടെ അഥവാ കൂദാശയുടെ ഉത്തരവാദപ്പെട്ട മാധ്യമമായി നിൽക്കുവാനുള്ള മനുഷ്യന്റെ ഈ യോഗ്യത അനുപമമാണ്. അപ്രകാരം ദൈവവും മനുഷ്യനും തമ്മിലും ദൈവവും പ്രപഞ്ചവും തമ്മിലും പ്രപഞ്ചവും മനുഷ്യനും തമ്മിലും ഉണ്ടാകേണ്ട പാരസ്പരിക ബന്ധം പുതുക്കുന്ന അനുഭവമാണ് കൂദാശ.  മനുഷ്യന്റെ ഏതു പ്രവർത്തനവും പ്രപഞ്ചത്തെ ദൈവികമായി ബന്ധിക്കുന്നതും പുതുക്കുന്നതും ശുദ്ധീകരിക്കുന്നതുമായ ഒരു കൂദാശ ആയിത്തീരേണ്ടിയിരിക്കുന്നു. ഈ അർത്ഥത്തിൽ ഒരു പരിശുദ്ധൻ ഒരു കൂദാശ തന്നെയാണ്. ദൈവികശക്തിയുടെ ജീവിക്കുന്ന ഒരു ഹോമയാഗം. വ്യക്തിയുടെ കൂദാശയിലുള്ള സമർപ്പണത്തിലൂടെ സർവ്വപ്രപഞ്ചത്തിനും ദൈവികശക്തി പകർന്നു കൊടുക്കുന്ന ഒരു ഉപകരണായി അവൻ തീരുന്നു.

**7. ഏഴു കൂദാശകളുടെ സാംഗത്യം**

**i. വി. മാമ്മോദീസ**

ആദാമിൽകൂടി വികലമാക്കപ്പെട്ട ദൈവസ്വരൂപം ലഭിക്കുന്ന ഓരോ മനുഷ്യനും അത് പൂർത്തീകരിക്കപ്പെട്ട ക്രിസ്തുവിന്റെ രക്ഷണ്യപ്രവർത്തിയുടെ ഫലം സ്വായത്തമാക്കി ക്രിസ്തുവിന്റെ ശരീരമായ സഭയിലേക്കുള്ള പ്രവേശന ശുശ്രൂഷയാണ് വി. മാമ്മോദീസ. ക്രിസ്തുവിനോടു ചേരുന്ന സ്നാനാർത്ഥം. ക്രിസ്തുവിന്റെ മരണത്തിലും ഉയർത്തെഴുന്നേൽപ്പിലും പങ്കാളിയാകുവാൻ മാമ്മോദീസ്സ വെള്ളത്തിൽ ഇറങ്ങി. വി. ത്രിത്വത്തിന്റെ നാമത്തിൽ

മാമ്മോദീസ്സ ഏറ്റ് പുറത്തുവരുന്നു. മാമ്മോദീസാവെള്ളം പഴയമനുഷ്യനെ ഉരിഞ്ഞുകളഞ്ഞ് പുതിയ മനുഷ്യനെ ധരിപ്പിക്കുന്നു. പ്രായം മാമ്മോദീസ്സായുടെ കൃപ പ്രാപിക്കുവാൻ ഒരു വ്യവസ്ഥ അല്ലാത്തതിനാൽ ശിശു മുതൽ ഏതു പ്രായത്തിൽ ഉള്ളവരെ സഭ ആദ്യം മുതലേ മാമ്മോദീസ്സ മുക്കി ക്രിസ്തുവിനോട് യോജിപ്പിച്ച് സഭയിലേക്കു പ്രവേശനം നൽകിക്കൊണ്ടിരിക്കുന്നു.

### ii. വി. മൂറോനഭിഷേകം

മാമ്മോദീസ്സായും മൂറോനഭിഷേകവും വി. കുർബ്ബാനാനുഭവവും ഓർത്തഡോക്സ് സഭയിൽ ഒരുമിച്ചു നടത്തുന്നു. ക്രിസ്തുവിനോട് ഒട്ടിച്ചേർക്കപ്പെട്ട മാമ്മോദീസ്സായും പരിശുദ്ധാത്മാഭിഷേകം പ്രാപിച്ച പരിശുദ്ധാത്മനൽവരങ്ങൾക്ക് യോഗ്യമാക്കുന്ന വി. മൂറോനഭിഷേകവും സഭയുടെ അംഗത്വപൂർണ്ണതയ്ക്ക് ക്രിസ്തുവിന്റെ തിരുശരീരരക്തങ്ങളും ഒരേ സമയത്ത് നൽകുന്നു. വി. മൂറോൻ കൊണ്ട് അഭിഷേകം പ്രാപിച്ച് പരിശുദ്ധാത്മ മുദ്ര പ്രാപിക്കുകയും വിശുദ്ധാത്മനൽവരത്തിന്റെ പൂർത്തീകരണത്തിൽകൂടി ക്രിസ്തുവിന്റെ ആട്ടിൻകൂട്ടത്തിലെ അംഗവും സൈന്യത്തിലെ ഭടനുമായിസഭ ഈ പുതിയ സഭാഗത്തെ സ്വീകരിക്കുന്നു. പഴയനിയമത്തിൽ അഹറോനെ പൗരോഹിത്യ ശുശ്രൂഷയ്ക്കുവേണ്ടി പൂശുവാനുള്ള അഭിഷേകതൈലം പോലെ സഭ പ്രത്യേകമായി കൂദാശ ചെയ്തെടുക്കുന്ന വി. മൂറോൻ കൊണ്ടുള്ള അഭിഷേകം സ്നാനാർത്ഥിയെ ക്രിസ്തുവിന്റെ പൊതു പൗരോഹിത്യത്തിൽകൂട്ടിച്ചേർക്കുന്നു.

### iii. വി. കുർബ്ബാന

സഭയുടെ ഏറ്റം പ്രാധാന്യമുള്ള കൂദാശയാണ് വി. കുർബ്ബാന. സഭയുടെ ജീവൻ അടിസ്ഥാനപ്പെട്ടിരിക്കുന്ന കൂദാശ. സഭ ക്രിസ്തുവിന്റെ ശരീരവും പരിശുദ്ധാത്മ മന്ദിരവും മണവാട്ടിയും ദൈവജനവുമായി ഒരേസമയത്തു ആവിഷ്കരിക്കപ്പെടുന്ന കൂദാശ. മർത്യനായ മനുഷ്യൻ അമർത്യതയുടെ ഔഷധവും പരിശുദ്ധാത്മപുതുക്കത്തിന്റെ സന്ദർഭവും. ഇത് ദൈവരാജ്യവിരുന്നാകുന്നു. ക്രിസ്തുവിന്റെ രക്ഷണ്യപ്രവർത്തനത്തെ മുഴുവനായി ഓർമ്മിച്ച് സഭാംഗങ്ങൾ അവയിൽ സജീവമായി നിലകൊള്ളുന്ന ക്രിസ്തുചരിത്രത്തിന്റെ വർത്തമാന കാലാവിഷ്ക്കാരം. വ്യക്തിയുടെ ആത്മശരീരമനസ്സുകളെ സമഗ്രമായി രൂപാന്തരപ്പെടുത്തുന്ന സാക്ഷാൽ ഭക്ഷണം. ക്രിസ്തുവിനോടും അംഗങ്ങൾ പരസ്പരവും സംയോജിക്കപ്പെടുന്ന ദൈവസ്നേഹത്തിന്റെ ആവിഷ്ക്കാര യാഥാർത്ഥ്യം. ക്രിസ്തുവിന്റെ അന്ത്യ അത്താഴത്തിന്റെ തുടർച്ചയുടെ അപ്പോസ്തോലിക ശുശ്രൂഷ. മറ്റെല്ലാ കൂദാശകളെ പൂർത്തീകരിക്കുന്ന കൂദാശകളുടെ മകുടം. പിതാവും പുത്രനും പരിശുദ്ധാത്മാവും നമ്മോടുകൂടെ ആയിത്തീരുന്ന ദിവ്യാനുഭവം. കന്യകയിൽ ജനിച്ച ക്രിസ്തുവിനെ ആത്മശരീരമനസ്സുകളുടെ കന്യകാത്വത്തിൽ ഉപവാസത്തോടെ സഭാംഗം സ്വീകരിക്കുന്ന ശ്രേഷ്ഠ കൂദാശ. വിശ്വാസ ഐക്യത്തിലുള്ള എനിക്കും എൻ വീട്ടുകാർക്കും മാത്രം പങ്കുവയ്ക്കപ്പെടുന്ന ക്രിസ്തുവിന്റെ സ്നേഹവിരുന്ന്.

### iv. വി. കുമ്പസാരം

വി. മാമ്മോദീസ്സായിൽ കൂടി വിശുദ്ധ ജീവിതത്തിലേക്ക് പ്രവേശിക്കപ്പെടുന്നവർ ചെങ്കൽ കടന്ന് മരുഭൂമിയിലെ യാത്രയ്ക്കായി സജ്ജരാക്കപ്പെട്ട യിസ്രായേൽക്കാരെപ്പോലെ വാഗ്ദത്ത കനാനിൽ ക്രിസ്തുവിന്റെ രണ്ടാം വരവുവരെ ഈ ഭൂമിയിലുടെ യാത്ര ചെയ്യുന്ന വിശ്വാസികൾ പരിശുദ്ധാത്മാവാകുന്ന മേഘസ്തംഭത്തിലും അഗ്നിസ്തംഭത്തിലും കൂടി നയിക്കപ്പെടുന്നവരെങ്കിലും പാപത്തിന്റെ കുഴിയിൽ നിന്നും കരയ്ക്കു കയറ്റി വീണ്ടും യാത്ര തുടരുവാൻ ക്രിസ്തീയ വിശ്വാസിയെ പുതുതായി സജ്ജീകരിക്കുന്ന കൂദാശയാണ് വി. കുമ്പസാരം. ക്രിസ്തുവിലുള്ള പുതുജീവൻ മാമ്മോദീസ്സായിലും വി. മൂറോൻ അഭിഷേകത്തിലും വി. കുർബ്ബാനാനുഭവത്തിലും നേടിയെടുത്ത വിശ്വാസി ലൗകിക മോഹങ്ങൾക്കു വശംവദരായി പാപരോഗത്തിൽവ വീണുപോകുമ്പോൾ ആ രോഗത്തിൽ നിന്നും പാപം മോചിച്ച് സൗഖ്യം നൽകി അരോഗദൃഢഗാത്രനായിത്തീർക്കുവാനുള്ള സൗഖ്യദാനശുശ്രൂഷയാണിത്. അനുതപിക്കുന്ന പാപിയെക്കുറിച്ച് സ്വർഗ്ഗത്തിൽ അധികം സന്തോഷം ഉള്ളതിനാൽ പാപം ചെയ്ത് കാണാതെ പോയ ആടിനെ അന്വേഷിക്കുന്ന ഇടയന് ആടിന്റെ അനുതാപത്തിലൂടെ അവനെ കണ്ടെത്തുമ്പോഴുള്ള ഇടയന്റെ സന്തോഷം അവാച്യം തന്നെ. നീതിമാനായ ദൈവം സ്നേഹവും കരുണയുമുള്ള വൈദ്യനാണ്. പാപം ഒരു കുറ്റമെന്നതിനെക്കാൾ രോഗമെന്ന് പിതാക്കൻമാർ കരുതുന്നു. നല്ല വൈദ്യനായ ക്രിസ്തുവിന്റെ പ്രതിനിധിയായ പട്ടക്കാരൻ കുമ്പസാരം കഴിഞ്ഞ സഭാംഗത്തിന് ആരോഗ്യം വീണ്ടെടുക്കുവാൻ വി. കുർബ്ബാനാനുഭവവും വീണ്ടും പെട്ടെന്ന് ആ പാപങ്ങളിലേക്ക് പോകാതിരിക്കാൻ ഓർമ്മപ്പെടുത്തലിനായി കുമ്പിടിൽ, വേദവായന, ദാനധർമ്മങ്ങൾ മുതലായ ഉപപോഷണമരുന്നുകളും നിർദ്ദേശിക്കും.

### v. പൗരോഹിത്യം

ക്രിസ്തു മഹാപുരോഹിതനായതിനാൽ മാമ്മോദീസ്സായേറ്റ് ക്രിസ്തുവിനോടു ചേരുന്നവരെല്ലാം രാജകീയ പുരോഹിതവർഗ്ഗമായി ക്രിസ്തുവിന്റെ പൊതു പൗരോഹിത്യം പ്രാപിക്കുന്നു. ക്രിസ്തുവിന്റെ പൗരോഹിത്യശുശ്രൂഷ തുടരുവാൻ പ്രത്യേക പുരോഹിതൻമാരായി അപ്പോസ്തോലൻമാരെ ക്രിസ്തുവിന്റെ ശിഷ്യഗണങ്ങളിൽ നിന്ന് വേർതിരിച്ചെടുത്ത് വി. കുർബ്ബാന അനുഷ്ഠിക്കുവാനും പാപം മോചിക്കുവാനും മാമ്മോദീസ്സാ മുക്കുവാനും സകല ജാതികളെയും ശിഷ്യരാക്കുവാനും സൗഖ്യദാനശുശ്രൂഷകൾ നിർവ്വഹിക്കുവാനും ചുമതലപ്പെടുത്തി. അപ്പോസ്തോലിക പിന്തുടർച്ചക്കാരായ പുരോഹിതൻമാർ ഈ ദൗത്യം സഭയിൽ നിർവ്വഹിക്കുന്നു. സുവിശേഷം ഘോഷിക്കുവാനും പഠിപ്പിക്കുവാനും ആടുകളെ പോറ്റുവാനുമുള്ള ഇടയൻമാരായും വി. രഹസ്യങ്ങളുടെ പരികർമ്മികളായും സത്യവിശ്വാസം സംരക്ഷിക്കുവാനും സഭയെ ക്രിസ്തുവിനോടു യോജിപ്പിച്ചു നിർത്തുവാനും അവർക്ക് ഉത്തരവാദിത്വമുണ്ട്. എന്നാൽ ഓരോ പുരോഹിതനും പൗരോഹിത്യ അധികാരം സഭയിൽ നിന്നും സഭയ്ക്കുവേണ്ടിയും സഭയ്ക്കുള്ളിലുമാണ്. യാതൊരു പൗരോഹിത്യനൽവരവും സഭയ്ക്ക് അതീതമല്ല. പുതിയനിയമകാലം മുതലേ സഭയിൽ എപ്പിസ്കോപ്പാ, കശീശ്ശാ, ശെമ്മാശ്ശൻ എന്നീ പൗരോഹിത്യസ്ഥാനികൾ ഉണ്ട്. അതാതു ദൗത്യനിർവ്വഹണത്തിനായി സഭ അവർക്ക് പൗരോഹിത്യനൽവരം കൊടുക്കുന്നു. സഭ അവരിലും അവർ സഭയിലും പ്രതിജ്ഞാബദ്ധരാണ്.

### vi. വി. വിവാഹം

ക്രിസ്തീയവിവാഹം അദ്വിതീയമാണ്. നിത്യമാണ്. ദൈവരാജ്യസ്നേഹത്തിന്റെ പ്രക്ഷേപണമാണ്. ദൈവരാജ്യജീവിതത്തിന്റെ ഒരു ചെറുപതിപ്പായ കുടുംബജീവിതത്തിൽ രാജാവും രാജ്ഞിയുമായി വധൂവരൻമാരെ കിരീടം ധരിപ്പിക്കുന്നു. ക്രിസ്തു തന്റെ മണവാട്ടിയായ സഭയ്ക്ക് വിവാഹനിശ്ചയം ചെയ്യുവാൻ തന്റെ ശരീരരക്തങ്ങൾ അവൾക്കു മോതിരമായി നൽകിയതുപോലെ വരനും വധുവിനും അവരുടെ വിവാഹനിശ്ചയത്തിന്റെ പ്രതീകമായി സഭ അവർക്കു മോതിരം നൽകുന്നു. ദൈവമാണ് ഏദൻതോട്ടത്തിലും ഇന്നും പുരുഷനെയും സ്ത്രീയെയും തമ്മിൽ യോജിപ്പിക്കുന്നതിനാൽ ദൈവം തന്നെയാണ് വിവാഹശുശ്രൂഷയുടെ പ്രധാന കാർമ്മികൻ. ദൈവത്തിന്റെ പ്രതിനിധി ആയി പട്ടക്കാരൻ വരനും വധുവിനും വിവാഹനിശ്ചയം ചെയ്ത് മോതിരം വാഴ്ത്തി അണിയിക്കുകയും കിരീടം വാഴ്ത്തി അണിയിച്ച് ഭാര്യാഭർത്താക്കൻമാരാക്കുകയും കുരിശിന്റെ അടയാളത്തിൽ അവരെ കൈപിടിപ്പിച്ച് കുരിശിലുള്ള സ്നേഹബന്ധത്തിൽ അവരെ ഒരു ശരീരമാക്കുകയും ചെയ്യുന്നു. വിവാഹശുശ്രൂഷയിലെ വിലയേറിയ ആഭരണങ്ങളും വസ്ത്രങ്ങളും വിവാഹത്തെ മനുഷ്യബന്ധങ്ങളിലെ ഏറ്റവും വലിയ ബന്ധമെന്ന് സൂചിപ്പിക്കുന്നു. വിവാഹത്തിന്റെ നിത്യത ക്രിസ്തുവും സഭയുമായുള്ള ബന്ധത്തിന്റെ ദൃഷ്ടാന്തത്തിൽ സൂചിപ്പിക്കുന്നു. ഭർത്താവ് ഭാര്യയെയും ഭാര്യ ഭർത്താവിനെയും ആത്മാർത്ഥമായി സ്നേഹിക്കുന്നിടത്ത് വലിപ്പച്ചെറുപ്പമോ മേലധികാരമോ വിധേയപ്പെടലോ പ്രശ്നമാകുന്നില്ല. യാഗവും ത്യാഗവും കിരീടത്തിന് അത്യന്താപേക്ഷിതവ്യവസ്ഥകളാണ്. ഭർത്താവും ഭാര്യയും പരസ്പരം യാഗവും ത്യാഗവും അനുഷ്ഠിക്കുമ്പോൾ വിവാഹ ജീവിത വിജയം ലഭിക്കുമെന്നതുതന്നെ അവരുടെ കിരീടധാരണത്തിന്റെ സാരം.

### vii. വി. തൈലാഭിഷേകം

ശാരീരികസൗഖ്യവും പാപമോചനവുമാണ് രോഗികളുടെ വി. തൈലാഭിഷേകത്തിന്റെ ഉദ്ദേശ്യം എന്ന് വി. യാക്കോബ് ശ്ലീഹാ രേഖപ്പെടുത്തി (യാക്കോ. 5:14, 15). ശാരീരികമായോ ആത്മീകമായോ രോഗിയായിരിക്കുന്ന ഏതൊരു സഭാംഗത്തിനും ഏതു സമയത്തും സ്വീകരിക്കാവുന്ന ഒരു കൂദാശയാണിത്. ഇതിന് അന്ത്യകൂദാശയെന്നു പറയുന്നത് അജ്ഞതയിൽ നിന്നാണ്. രോഗത്തിൽ നിന്നും പാപമരണത്തിൽ നിന്നുമുള്ള മോചനത്തിനായി ഈ കൂദാശ നിർവ്വഹിക്കുന്നു. രോഗിക്ക് പാപങ്ങൾ ഏറ്റുപറയുവാൻ ആവശ്യവും ആരോഗ്യവുമുണ്ടെങ്കിൽ അത് നിർവ്വഹിക്കണം. എന്നാൽ അതിന്റെ അഭാവം സൗഖ്യദാനശുശ്രൂഷയുടെ പരിശുദ്ധാത്മകൃപക്ക് തടസ്സമല്ല. അടിസ്ഥാനപരമായ ലക്ഷ്യം രോഗിയെ ദൈവരാജ്യാനുഭവത്തിൽ യഥാസ്ഥാനപ്പെടുത്തുക എന്നുള്ളതാണ്. മാത്രമല്ലെ വി. തൈലാഭിഷേകശുശ്രൂഷയിൽ കൂടി ബലഹീനരെ കരുതുവാനും രോഗത്തിലും അനീതിയുടെ ഫലമായും ചൂഷണത്തിനു വിധേയരായും മർദ്ദിതരായും ദാരിദ്ര്യം അനുഭവിക്കുന്നവരായും വിവിധതരത്തിൽ സമൂഹത്തിൽ അവശത അനുഭവിക്കുന്നവരായും പീഡനങ്ങൾ സഹിക്കുന്നവരായും അപമാനിതരായും ഉള്ളവരെ വീണ്ടെടുക്കുവാനുള്ള ക്രിസ്തീയദൗത്യബോധം ഈ ശുശ്രൂഷയിലൂടെ നമ്മെ ഓർമ്മപ്പെടുത്തുന്നു. സമൂഹത്തിന്റെ രോഗങ്ങൾക്ക് ഫലപ്രദമായ സൗഖ്യം നൽകുവാൻ സഭയ്ക്ക് ബാദ്ധ്യതയുണ്ട്.



# കുമ്പസാരമെന്ന ചികിത്സ

**ഫാ. ഡോ. കെ. എം. ജോർജ്**

റൂമേനിയൻ ഓർത്തഡോക്സ് സഭയിലെ സമാരാധ്യനായ ദൈവശാസ്ത്രജ്ഞൻ ഫാദർ സ്റ്റാനിലോയേ അവിടെ ഇന്നു ജീവിച്ചിരിക്കുന്ന ഒരു സന്യാസി പട്ടക്കാരന്റെ കഥ പറയുന്നുണ്ട്. നല്ല ഒരു കുമ്പസാരപിതാവ് എന്നു പേരുള്ള ഈ സന്യാസിക്ക് ഒരു പ്രത്യേകതയുണ്ട്. തന്റെ അടുക്കൽ കുമ്പസാരിക്കാൻ വരുന്ന ഓരോ വ്യക്തിയും പാപങ്ങൾ ഏറ്റുപറയുമ്പോൾ, ആ പാപങ്ങളെക്കുറിച്ചു കുമ്പസാരപിതാവ് ദുഃഖിച്ചു കണ്ണീർ വാർക്കുന്നു. പട്ടക്കാരന്റെ ദുഃഖവും കണ്ണീരും കാണുമ്പോൾ കുമ്പസാരിക്കുന്ന ആളിന്റെ ഹൃദയത്തിൽ അനുതാപത്തിന്റെ പുതിയ ഉറവകൾ പൊട്ടുന്നു. അയാളും പശ്ചാത്തപിച്ചു കരയുന്നു. സത്യകുമ്പസാരം നടക്കുന്നു. കുമ്പസാരിക്കുന്ന വ്യക്തി യഥാർത്ഥമായ മാനസ്സാന്തരത്തോടെ തിരിച്ചു പോകുന്നു.

ശരിയായി കുമ്പസാരിപ്പിക്കാനുള്ള ഒരു 'പൊടിക്കൈ' പ്രയോഗമല്ല ഈ പട്ടക്കാരന്റെ കണ്ണുനീർ എന്നു ഫാദർ സ്റ്റാനിലോയെ എടുത്തു പറയുന്നു. കുമ്പസാരിക്കുന്ന വ്യക്തിയോടു താദാത്മ്യം പ്രാപിച്ച് അയാളുടെ കുറ്റത്തെ സ്വയം ഏറ്റെടുത്തു കരയുകയാണു കുമ്പസാരപിതാവ്. മുടിയനായ പുത്രനോടു പിതാവ് കാണിക്കുന്ന ആഴമായ സഹാനുഭൂതിയാണ് ഇവിടെ കണ്ണീരിന്റെ കാരണം. തന്റെ മക്കൾക്കുവേണ്ടി കരയുന്ന പിതാവായ ദൈവത്തിന്റെ സ്നേഹമാണ് കുമ്പസാരപിതാവിൽ നിറഞ്ഞൊഴുകുന്നത്. കുമ്പസാരിക്കുന്നവരും, കുമ്പസാരിപ്പിക്കുന്നവരും ഇവിടെ ഒരുമിച്ച് അനുതാപത്തോടെ ദൈവസന്നിധിയിൽ നിൽക്കുന്നു. ഇതാണ് ശരിയായ കുമ്പസ്സാരം. യാന്ത്രികമായി കുമ്പസ്സാരിപ്പിക്കുന്നവരും അകന്നു നിന്നു പാപമോചനം നൽകുന്നവരും, മുടിയനായ പുത്രനെ ഇരുകൈകളും നീട്ടി സ്വീകരിക്കുന്ന പിതാവിന്റെ ഉരുകുന്ന ഹൃദയം അനുഭവിക്കുന്നില്ല.

1. കുമ്പസാരം സൗഖ്യദാനത്തിന്റെ കൂദാശയാണ്. രോഗികൾക്ക് രോഗശമനം നൽകുന്നതിനുവേണ്ടിയുള്ള തൈലാഭിഷേകത്തിന്റെ ഭാഗമായിട്ടു കുമ്പസാരം ക്രമീകരിച്ചിരിക്കുന്നു. 'എന്നാൽ നിങ്ങൾക്കു രോഗശാന്തി വരേണ്ടതിനു, തമ്മിൽ പാപങ്ങളെ ഏറ്റുപറഞ്ഞ്, ഒരുവന് വേണ്ടി ഒരുവൻ പ്രാർത്ഥിപ്പിൻ' (യാക്കോ. 5:16). കുമ്പസാരത്തെക്കുറിച്ചുള്ള ഓർത്തഡോക്സ് ചിന്ത രോഗശാന്തിയോട് അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. പാപം രോഗമാണ്. അതുകൊണ്ട് ശിക്ഷയല്ല, ചികിത്സയാണ് അതിനാവശ്യം. കർത്താവ് സ്വർഗീയ വൈദ്യനായി നമ്മുടെ പാപരോഗങ്ങൾക്കുള്ള ഔഷധവുമായി വന്നു. താൻ നമ്മുടെ രോഗം ഏറ്റെടുക്കുകയും നമുക്കു സൗഖ്യം നൽകുകയും ചെയ്തിരിക്കുന്നു. അതുകൊണ്ട് പാപം ഏറ്റുപറയുകയും ദൈവത്തിൽ നിന്നു പാപമോചനം പ്രാപിക്കുകയും ചെയ്യുന്ന ശുശ്രൂഷ ഒരു ചികിത്സാവിധി (therapy) യാണ്. ശിക്ഷയും പ്രായശ്ചിത്തവും വേദനയുമെല്ലാം ചിലപ്പോൾ ഈ ചികിത്സയുടെ ഭാഗമായി സ്വീകരിക്കാം. കുറ്റക്കാരനു ശിക്ഷ വിധിക്കുന്ന ന്യായാധിപനും രോഗിക്ക് ചികിത്സ ചെയ്യുന്ന വൈദ്യനും തമ്മിൽ വലിയ അന്തരമുണ്ട്. കുമ്പസാരത്തിൽ വൈദികൻ വൈദ്യനാണ്. കർത്താവിന്റെ മനസ്സലിവാണ് പാപിയെ മാനസ്സാന്തരത്തിലേയ്ക്കു നയിക്കുന്നത്. വൈദ്യനായ ദൈവത്തിന്റെ മരുന്നും ഇതു തന്നെ.

2. ഒരു വ്യക്തിക്കുണ്ടാകുന്ന രോഗങ്ങൾ ശരീരത്തിന്റേയോ മനസ്സിന്റേയോ ആത്മാവിന്റേയോ അയാളുടെ വ്യക്തിപരമായ പാപംകൊണ്ടോ പൂർവികരുടെ പാപം കൊണ്ടോ ആകണമെന്നു നിർബന്ധമില്ല. കർത്താവ് ഇതു വ്യക്തമാക്കിയിട്ടുണ്ട് (യോഹ. 9:3). എന്നാൽ മനുഷ്യവർഗ്ഗത്തിന്റെ രോഗങ്ങൾ മനുഷ്യന്റെ വീഴ്ചയുടെയും ദൈവത്തിൽ നിന്നുള്ള ഐതര്യത്തിന്റെയും അടയാളമാണെന്നു ചിന്തിക്കാം. കാരണം രോഗം ആത്യന്തികമായി മരണത്തിലേക്കു നയിക്കുന്നു. അതുകൊണ്ട് രോഗങ്ങൾക്ക് അടിസ്ഥാനമായി ഒരു ആത്മീയ ഘടകമുണ്ട്. ആധുനിക വൈദ്യശാസ്ത്രത്തിലും മനോരോഗ ചികിത്സയിലും ഈ ആത്മീയ ഘടകത്തെ ഗൗരവമായി എടുത്തിട്ടില്ല. സൈക്കോതെറാപ്പിയും കൗൺസിലിംഗും വ്യാപകമായി മനോരോഗ ചികിത്സയിൽ ഇന്ന് ഉപയോഗിക്കുന്നുണ്ട്. ക്രിസ്തീയ പാരമ്പര്യങ്ങളുള്ള ചികിത്സകന്മാർ പോലും ഉത്തരം കാര്യങ്ങളിൽ ഉപരിപ്ലവമായ പല മനഃശാസ്ത്രാഭിപ്രായങ്ങളെയാണ് പിൻതുടരുന്നത്. വലിയ

> **ദൈവത്തെയും മനുഷ്യനെയും തമ്മിലും മനുഷ്യനെയും മനുഷ്യനെയും തമ്മിലും മനുഷ്യനെയും ഇതര പ്രകൃതിയെയും തമ്മിലും ഒന്നാക്കുന്ന ഒരു കൂദാശയായി നാം ഇതിനെ കാണുമ്പോൾ കുമ്പസാരത്തിന്റെ പുതിയ ചക്രവാളങ്ങൾ വ്യക്തമാകും.**

മനോരോഗ ചികിത്സകനായിരുന്ന ക്രിസ്തുവിന്റെ മാതൃക ഇവർ പഠിക്കേണ്ടതാണ്. കുമ്പസാരത്തിന്റെ വൈദ്യഘടകം നാം ഗൗരവമായിട്ടെടുത്ത് ഗൗരവതരമായ പാപങ്ങളും മനസ്സിന്റെ ആതുരമായ അവസ്ഥയും തമ്മിലുള്ള ബന്ധം വൈദികർ പഠിക്കേണ്ടതാണ്. കുമ്പസാരത്തെ കൂടുതൽ പ്രസക്തവും പ്രയോജനപ്രദവുമാക്കാൻ ഇവ നമ്മെ സഹായിക്കും.

3. വ്യക്തിയുടെ പാപത്തെ വ്യക്തിപരമായ മണ്ഡലത്തിൽ ഒതുക്കാതെ, അതു സഭാശരീരത്തിനുണ്ടാകുന്ന വ്രണമാണെന്നു കുമ്പസാരിക്കുന്ന വ്യക്തിയെ ബോധ്യപ്പെടുത്തേണ്ടതാണ്. അനുതാപത്തിന്റെ കൂട്ടായ വശം മനസ്സിലാക്കാൻ ഇതു നമ്മെ സഹായിക്കും. ആദിമസഭയിൽ പരസ്യപാപങ്ങൾക്കു പരസ്യമായ ഏറ്റുപറച്ചിൽ നടത്തിയിരുന്നു. ക്രിസ്തുവിന്റെ ശരീരമായ സഭയുടെ ഒരവയവം പാപം ചെയ്താൽ അതു ശരീരത്തെ മുഴുവനായി ബാധിക്കും. അതുകൊണ്ടാണ് നാം മുകളിൽ കണ്ട കുമ്പസാര പിതാവും കുമ്പസാരക്കാരനോടൊരുമിച്ചു കരഞ്ഞ് അനുതപിക്കുന്നത്. കുമ്പസാരത്തിന്റെ സാമൂഹ്യമാനം (coporate dimension) സഭ ശരിയായി മനസ്സിലാക്കിയാൽ വിപ്ലവകരമായ മാറ്റം സഭാജീവിതത്തിലുണ്ടാകും.

4. പട്ടമേല്ക്കാൻ വിളിച്ചപ്പോൾ ആദ്യം ഒളിച്ചോടിപ്പോയ നാസിയാൻസിലെ വിശുദ്ധ ഗ്രീഗോറിയോസ് (4-ാം നൂറ്റാണ്ടിൽ) താൻ എന്തുകൊണ്ടു പൗരോഹിത്യം സ്വീകരിക്കാൻ മടികാണിച്ചു എന്നതിനെക്കുറിച്ച് ഒരു ദീർഘമായ പ്രസംഗം പിന്നീട് ചെയ്തു. അതിൽ ക്രിസ്തീയ പൗരോഹിത്യത്തെക്കുറിച്ച് ആഴമായും മനോഹരമായും പ്രതിപാദിക്കുന്നുണ്ട്. സഭാംഗങ്ങൾ എല്ലാവരും ആത്മീയമായി ഒരേ ആവശ്യങ്ങൾ ഉള്ളവരോ, ഒരുപോലെ പ്രതികരിക്കുന്നവരോ അല്ലാത്തതുകൊണ്ട് ഇടയനായ വൈദികന്റെ ചുമതലയും സമീപനരീതികളും അതിസങ്കീർണ്ണമാണ് എന്നദ്ദേഹം പറയുന്നു. എല്ലാവരും ആത്മീയമായും മാനസികമായും ഒരേ അച്ചിലിട്ടു വാർത്തവരല്ലാത്തതുകൊണ്ട് അജപരിപാലന ശുശ്രൂഷയിൽ 'കൊട്ടത്താപ്പ്' പ്രയോഗങ്ങൾ ഒഴിവാക്കണം എന്നു വിശുദ്ധ ഗ്രീഗോറിയോസ് ഉപദേശിക്കുന്നു. കുമ്പസാരത്തിലും ഇതു ശരിയാണ്. ആണ്ടു കുമ്പസാരം കൊട്ടത്താപ്പ് പ്രയോഗമാണ്. എല്ലാ ആളുകളും ഒരേ രീതിയിലോ ഒരേ സമയത്തോ ഒരേ അളവിലോ അല്ല അനുതാപം പ്രകടിപ്പിക്കുന്നത്. അനുതാപം ഒട്ടും പുറമേ കാണിക്കാത്തവരുമുണ്ട്. ഈ വൈവിധ്യമെല്ലാം കണക്കിലെടുക്കുന്ന ഒരു കുമ്പസാര ശുശ്രൂഷ പ്രയോഗത്തിൽ വരുത്തുന്നതിനെക്കുറിച്ചു നാം ഗൗരവമായി ചിന്തിക്കേണ്ടതാണ്.

5. അനുരഞ്ജന കൂദാശ (sacrament of reconciliation) എന്നാണ് ഇന്നു പൊതുവെ കുമ്പസാരം അറിയപ്പെടുന്നത്. ദൈവത്തെയും മനുഷ്യനെയും തമ്മിലും മനുഷ്യനെയും മനുഷ്യനെയും തമ്മിലും മനുഷ്യനെയും ഇതര പ്രകൃതിയെയും തമ്മിലും ഒന്നാക്കുന്ന ഒരു കൂദാശയായി നാം ഇതിനെ കാണുമ്പോൾ കുമ്പസാരത്തിന്റെ പുതിയ ചക്രവാളങ്ങൾ വ്യക്തമാകും. കാനോനുകളുടെയും ആചാരങ്ങളുടെയും പരിമിതികൾക്കുള്ളിൽ മാത്രം കുമ്പസാരത്തെ കാണാതെ, വിപുലമായ അതിന്റെ അനുരഞ്ജനസാദ്ധ്യതകൾ കണ്ടെത്തുവാൻ പരിശുദ്ധാത്മാവിന്റെ വഴികാട്ടൽ നമുക്കാവശ്യമാണ്. ചുരുക്കത്തിൽ, നന്നായി കുമ്പസാരിപ്പിക്കാനുള്ള കഴിവ് പരിശുദ്ധാത്മാവിന്റെ ദാനമാണ്. അങ്ങനെ നൽവരങ്ങൾ ലഭിച്ചിട്ടുള്ള വ്യക്തികളെ കണ്ടെത്തുകയും സഭയ്ക്കുവേണ്ടി ആ നൽവരത്തെ കൂടുതൽ ഉപയോഗിക്കുവാൻ അവരെ പ്രേരിപ്പിക്കയും ചെയ്യുകയെന്നതു നമ്മുടെ ഇടയശുശ്രൂഷയുടെ ഒരു ഭാഗം തന്നെയാണ്.



# ഒരു പാത്രം വെള്ളത്തിന്റെ പ്രതിഫലങ്ങൾ...

## പെന്തികോസ്തിക്ക് ശേഷം അഞ്ചാം ഞായർ

## (വി. മർക്കോസ് 9.33-43)


### ഫാ. മാത്യു വർഗീസ് കുളങ്ങാട്ടിൽ




ഒടുവിലെന്നാണ് ഞാനൊന്ന് ഒന്നാമനാകുകയെന്ന ചിന്ത എല്ലാവരുടെയും മനസ്സിൽ ഉണ്ടാകുന്നത് നമ്മുടെ അനുശീലനത്തിന്റെ ബാക്കി പത്രമാണ്. ശീലിക്കുന്നതെല്ലാം ഒന്നാമനാകുവാൻ ആയത് കൊണ്ടാകാം അഹങ്കാരത്തിന്റെ ജയവഴികളൊന്നും അത്ര തിന്മയായി നാം കരുതാത്തത്. ഗുരുപാഠങ്ങൾ മുഴുവൻ അത്രമേൽ ലളിതമായിട്ടും, സങ്കീർണ്ണമായ സിംഹാസനമോഹങ്ങളായിരുന്നു ശിഷ്യർക്ക് പഥ്യം. അതും വലത്തും ഇടത്തും ഇരിക്കുകായെന്നതിൽ കവിഞ്ഞൊന്നും വിട്ട് വീഴ്ച്ചയില്ലാത്ത ഒരു മൽസരം. എന്നാൽ ഗുരുസവിധത്തിലെ ശിക്ഷണം അവരെയും വ്യത്യാസപ്പെടുത്തുന്നു. സ്വാർത്ഥതകളുടെ ലോകം താൽക്കാലികമാണ്. അവ നൽകുന്ന പാഠങ്ങളും അതുപോലെ തന്നെ. അബ്ബാ പീമെൻ തന്റെ ശിഷ്യരിലൊരാളോട് പറഞ്ഞത് ഇങ്ങനെയായിരുന്നു. ഒരു സർപ്പത്തെയോ തേളിനെയോ നാം ഒരു കുപ്പിയിലിട്ട് അടച്ചാൽ അത് കുറച്ച് കഴിഞ്ഞാൽ ചത്തുപോകും നിശ്ചയം. പൈശാചീക ചിന്തകളും മത്സരവും അതുപോലെ തന്നെയാണ്. കുറച്ചൊന്ന് കാത്ത് നിൽക്കൂ. അവ നിങ്ങളിൽ നിന്ന് അകന്ന് പോകും .ചില ചിന്തകളെ ദുരാഗ്രഹികളായ ഭിക്ഷക്കാരെ പോലെ ഹൃദയത്തിന് പുറത്ത് നിർത്തിയാൽ തീരാവുന്നതാണ് നമ്മിലെ പല പാപസ്വഭാവങ്ങൾ. കാരണം സ്വാർത്ഥത തിടുക്കക്കാരനാണ്. എളുപ്പത്തിലുള്ള ഒരാളുടെ വീഴ്ച്ചകളാണ് സ്വർത്ഥതയുടെ വിജയങ്ങളെല്ലാം.

തോമസിന്റെ സുവിശേഷമെന്ന ഒരു അപ്രമാണിക ഗ്രന്ഥത്തിൽ *വയസ്സിൽ വൃദ്ധനായ ഒരാൾ ഏഴുദിവസം പ്രായമുള്ള കുഞ്ഞിനോടു ജീവിതത്തെ പറ്റി അന്വേഷിക്കുവാൻ മടിക്കാത്തതിനാൽ അവൻ ജീവിക്കുമെന്ന്* മേൽസൂചിപ്പിച്ച ഏവൻഗേലിയോൻ പാഠത്തിന് ഒരു പാഠഭേദമുണ്ട്. നൈർമ്മല്ല്യങ്ങളിലേക്ക് മടങ്ങുവാൻ പഠിപ്പിച്ചവൻ നിരന്തരം പ്രഭവങ്ങളെ കുറിച്ച് ഓർമ്മിപ്പിക്കും. ഒഴുകുന്ന വഴികളിൽ അശുദ്ധമാകുന്ന ഒന്നാണ് ഈക്കാലത്തെ പുഴകളെല്ലാം. അപ്പോൾ നാം പ്രഭവങ്ങളെ കുറിച്ച് ഓർമ്മിപ്പിക്കാതെ വയ്യ. അവിടെയാണ് ഒരു പാത്രം വെള്ളത്തിന്റെ പ്രതിഫലത്തെ കുറിച്ച് ചില പ്രതിഫലനങ്ങൾ ഗുരുപാഠമായിമാറുക..

### 1. അറിഞ്ഞതിൽ നിന്നുള്ള മോചനം

ചിലപ്പോൾ നമുക്ക് അറിഞ്ഞതിൽ നിന്നുള്ള മോചനമാവശ്യമാണ്. നാരായണഗുരു ആത്മോപദേശക ശതകത്തിൽ കുറിച്ചതുപോലെ വികൃതി വിടുന്നതിനായി വേലചെയ്വീ/ലകൃതി ഫലമാഗ്രഹമറ്ററിഞ്ഞീടേണം. ഒരർത്ഥത്തിൽ ഫലത്തിൽ ആഗ്രഹമില്ലാത്ത ഒരു നിഷ്ക്കാമകർമ്മത്തിനാണ് ഗുരു നമ്മെ വിളിക്കുന്നത്. അതുകൊണ്ടാണ് ശിശു നമുക്ക് ഒരു പാഠപുസ്തകമായി മാറേണ്ടത്. ആർജ്ജിക്കുന്ന അറിവുകൾ നമ്മെ സ്വാർത്ഥതയുടെ ലോകത്തേക്കാണ് നയിക്കുക. എന്നാൽ അതിലുപരിയായി അറിവിന്റെ ആന്തരീകമായ ഘടനകളെ തകർക്കുന്ന ഒന്നായിരിക്കണം നമ്മുടെ ആത്മീയത. ഈ അറിവിന്റെ സ്കീമകളെ അതിലംഘിക്കാൻ സാധിക്കുമ്പോൾ ആത്മീയതയുടെ ക്രിസ്തുപാഠം അർത്ഥവത്തായി തീരുന്നു.

### 2. ഗുരുവിന്റെ അസാന്നിദ്ധ്യവും മത്സരവും

ഗുരുവിന്റെ അസാന്നിദ്ധ്യത്തിലാണ് അവരുടെ തർക്കങ്ങൾ ഉടലെടുത്തിരുന്നത്. വലത്തും ഇടത്തും ഇരിക്കുന്നത് ആരൊക്കെ?, ആരാണ് വലിയവൻ ? തുടങ്ങി തങ്ങളുടെ ഭൗമിക അസ്തിത്വത്തിന്റെ ഔന്നത്യത്തെ കുറിച്ചുള്ള തർക്കങ്ങൾ അവരുടെ സാധാരണ ജീവിതത്തിന്റെ ഭാഗമായിരുന്നു. ശത്രു കള വിതയ്ക്കുന്നതെല്ലാം യജമാനനന്റെ അസാന്നിദ്ധ്യത്തിലാണ്.

ഒരു സെൻ ഗുരു ശിഷ്യർക്കുവേണ്ടി കുറിച്ചത് ഓർമ്മയിലെത്തുന്നു. നാം ***ഒറ്റയ്ക്ക് അന്ധകാരനിബിഡമായ ഒരു മുറിയിലായിരിക്കുമ്പോഴും ഒരു കുലീനനായ അതിഥിയുടെ മുന്നിലെന്നപോലെ ആയിരിക്കണം.*** നമ്മിലെ ഗുരുത്വമില്ലാത്ത നിമിഷങ്ങളാണ് ജീവിതത്തിലെ കുരുത്തകേടുകൾക്ക് കാരണം. ഗുരുവിനെ വിസ്മരിക്കുന്ന എത്രയോ സാഹചര്യങ്ങളിൽ ശിഷ്യന്മാർ ആപത്തിൽ അകപ്പെട്ടിരിക്കുന്നു. യേശുവിനെ തള്ളികളഞ്ഞ പത്രോസ് ഗുരുവിൽ നിന്ന് എത്രയോ അകലെയായിരുന്നു. നാം നമ്മിലേക്കും ആസക്തികളിലേക്കും, അരുതായ്മകളിലേക്കും വീഴുന്നത് ഗുരുവിന്റെ കൈവിരൽ തുമ്പിൽ നിന്ന് അകന്ന് പോകുമ്പാഴാണ് എന്ന് സാരം.

ആരാണ് വലിയവനെന്നതിന് യേശു നൽകി ഉത്തരം തന്റെ കൈകളിൽ ഏന്തിയ ഒരു പൈതലായിരുന്നു. ഈ ശിശു പാരമ്പര്യാനുസരണം ഇഗ്നാത്തിയോസ് നൂറോനോ ആയിരുന്നു. വിളിക്കുമ്പോൾ അടുത്തു വരുവാനും നിഷ്പ്രയാസം കൈകളിൽ എടുക്കുവാനും കഴിയുന്ന പ്രായം. ശിശുക്കൾ മറ്റുള്ളവരെ വലിയവരായി ഗണിക്കുന്നുണ്ട്. അതുകൊണ്ടാണല്ലോ അവർ മറ്റുള്ളവരെ അനുകരിക്കുന്നതും അനുസരിക്കുന്നതുമെല്ലാം. ശിശുക്കളുടെ പരമാർത്ഥതയെക്കാൾ മനുഷ്യരുടെ മത്സരാർത്ഥതയാണ് ശിഷ്യരിലുള്ളത്. നമ്മുടെ വിശ്വാസം പരമാർത്ഥ ഹൃദയത്തോടെയാണോ/ മത്സരാർത്ഥത ഹൃദയത്തോടെയാണോ? എന്ന് നമ്മോട് തന്നെ ചോദിക്കുക.

നാം പലപ്പോഴും ക്രിസ്തുവെന്ന തലയോളം വളരുന്നതിനെക്കുറിച്ച് പൗലോസ് അപ്പോസ്തോലനെ ഉദ്ധരിച്ച് വാചാലമാകാറില്ലേ? എന്നാൽ നാം തീരെ ചെറുതായി പോകുന്നത് വലുതാകുന്നതിനെ കുറിച്ച് ചിന്തിക്കുമ്പോഴാണ് എന്ന് തോന്നുന്നു. ഒരു സെൻഗുരു ബോർഡിൽ ഒരു വര വരച്ചിട്ട്, ആ വരയെ ഒരിക്കലും മുറിക്കാതെ, മായിക്കാതെ അത് ചെറുതാക്കാൻ കഴിയുമോ? എന്ന് ചോദിച്ചു. ശിഷ്യർ വളരെ പരിശ്രമിച്ചു. മുറിക്കാതെ മായിക്കാതെ അത് ചെറുതാക്കൻ അവർക്ക് കഴിഞ്ഞില്ല. ഗുരു ആ വരയുടെ തൊട്ടടുത്ത് ഒരു വലിയ വര വരച്ചു. ഇപ്പോൾ വര ചെറുതായില്ലേ? നാം മറ്റുള്ളവരെ ഇല്ലാതാക്കിയിട്ട് വലുതാകുകയല്ലല്ലോ വേണ്ടത്. അല്ലെങ്കിൽ തന്നെ അഹന്തക്ക് എങ്ങിനെയാണ് വലിമയുണ്ടാവുക.! യേശുവിനോടൊന്നിച്ച് സഞ്ചരിക്കുക. അവിടുന്ന് നമ്മെ വലിയരാജ്യത്തിലേക്ക് വലിമപ്പെടുത്തികൊള്ളും. ❑

## LECTIONARY

| | GOSPELS | OLD TESTMENT | NEW TESTMENT | |
|---|---|---|---|---|
| Eve | : Mark 9:30-41 | Exodus 23:14-19 | Acts 9:10-15 | JULY 14 |
| Mon | : Mathew 20:17-28 | Zachariah 6:1-8 | 2 Cor. 5:14-20 | |
| HQ | : Mark 9:33-41 | Isaiah 40:27-31 | | |



പാമ്പാടി പൊത്തൻപുറം എം. എം. ഐ. ഐ. റ്റി. ഐ. യിൽ പുതുതായി തുടങ്ങുന്ന മെക്കാനിക് മോട്ടോർ വെഹിക്കിൾ ട്രേഡിന്റെ ഉദ്ഘാടനം പരിശുദ്ധ കാതോലിക്കാ ബാവാ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ നിർവഹിക്കുന്നു

## മരണാനന്തര കർമ്മം മാത്രം സ്വീകരിക്കില്ല എന്ന് പറയുന്നതിലെ ന്യായം എന്താണ്?

### ബിജിമോൻ ചെങ്ങന്നൂർ

യാക്കോബായ വിഭാഗത്തിലെ വിശ്വാസികൾ മാമോദീസാ ഉൾപ്പെടെ എല്ലാറ്റിനും ഓർത്തഡോക്സ് സഭയുടെ കൂദാശ സ്വീകരിക്കും. മരണാനന്തര കർമ്മം മാത്രം സ്വീകരിക്കില്ല എന്ന് പറയുന്നതിലെ ന്യായം എന്താണെന്ന് എനിക്കു മനസ്സിലാകുന്നില്ല. കുറച്ചു ശതമാനം ആളുകൾ അവരുടെ അച്ചന്മാരുടെയും മെത്രാച്ചന്മാരുടെയും വാക്കുകൾ കേട്ട് ആ വിഭാഗത്തിലെ ഭൂരിപക്ഷം വിശ്വാസികളെയും പൊതു സമൂഹത്തെയും കബളിപ്പിക്കുകയാണ്. ഒന്നായിരുന്ന കാലത്ത് എല്ലാവരും ചേർന്നാണ് പള്ളികൾ സ്ഥാപിച്ചത്. പിന്നെ ഞങ്ങൾ പണിത പള്ളികൾ എന്ന് പറഞ്ഞ് ഇവർ എന്തിനാണ് ആളുകളെ തെറ്റിധരിപ്പിക്കുന്നത്? അന്ത്യോക്യാ എന്ന അസ്തമന ബിന്ദുവിൽ നോക്കി ഇരുന്നിട്ട് എന്തു നേട്ടമാണ് അവർക്കുണ്ടാകുന്നത്. ഇന്ത്യയുടെ പരമോന്നത നീതിപീഠം അവസാന വരിയും കുറിച്ച് പേന താഴ്ത്തി വെച്ചു. ഈ സഭ ഒന്നാണെന്നു തന്നെയാണ് ആ വരികൾ വായിച്ചാൽ മനസ്സിലാകുന്നത്. ഒന്നായ സഭയുടെ ഭരണം ക്രമക്കേടുകളില്ലാതെ ഭരിക്കപ്പെടണമെങ്കിൽ അത് മലങ്കര ഓർത്തഡോക്സ് സഭയ്ക്കു മാത്രമേ കഴിയൂ എന്നാണ് പരമോന്നത നീതിപീഠം കണ്ടെത്തിയിരിക്കുന്നത്. ആ വഴിയേ സഞ്ചരിക്കുന്നതു മൂലം അവരിലെ സാധാരണ വിശ്വാസികൾക്ക് ഒന്നും നഷ്ടപ്പെടുന്നില്ല.

അവർക്ക് പതിവുപോലെ അവരുടെ പള്ളിയിൽ വരാം. ആരാധന നടത്താം. മറ്റെല്ലാ കർമ്മങ്ങളും ഭംഗിയായി നടത്തുകയും ചെയ്യാം. എല്ലാ അവകാശത്തോടെയും. ഇവിടെ നഷ്ടം സംഭവിക്കുന്നത് പണവും അധികാരങ്ങളും മോഹിച്ച് പള്ളികളെ തങ്ങളുടെ വരുതിയിലാക്കുന്ന കപടവേഷധാരികൾക്കു മാത്രമാണ്. അവരുടെ പണത്തിന്റെയും പ്രതാപത്തിന്റെയും, ഗൂഢതന്ത്രങ്ങളിൽ ഇവിടുത്തെ ഭരണാധികാരികൾ പോലും വിറച്ച് നില്ക്കുന്ന കാഴ്ചയാണ് നാം ഇന്നു കാണുന്നത്. അധികാരം പ്രയോഗിക്കുവാനുള്ളതാണ്; അറച്ചു നില്ക്കുവാനുള്ളതല്ല എന്ന് ഇവർക്ക് ആരെങ്കിലും പറഞ്ഞു കൊടുക്കണോ. നീതി നടപ്പാക്കാൻ രണ്ടു ചങ്കൊന്നും വേണമെന്നില്ല. ഒരു നിവർന്ന നട്ടെല്ല് മാത്രം മതി.

## പ്രകാശനം ചെയ്തു







പൈതൃകം മലങ്കരസഭാ സാഹിതി സരണിയിൽ പുതിയ രണ്ടു പുസ്തകം കൂടി പഴയസെമിനാരി പെരുന്നാളിനോടനുബന്ധിച്ച് പ്രകാശനം ചെയ്തു. 'മാർ ദിവന്നാസിയോസ് ചരിത്രഗീതവും പാനയും' എന്ന പുലുത്തുരുത്തിൽ ചാക്കോ ചാക്കോയുടെ പുസ്തകം കണ്ടനാട് ഭദ്രാസനാധിപൻ ഡോ. തോമസ് മാർ അത്താനാസിയോസ് തിരുമനസ്സുകൊണ്ട് തുമ്പമൺ ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ളിമ്മീസ് മെത്രാപ്പോലീത്താ തിരുമേനിക്ക് നൽകിയും, രണ്ടാമത്തെ പുസ്തകമായ എം. പി. വർക്കിയുടെ 'മലങ്കര ഇടവകയുടെ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്ത' എന്ന പുസ്തകം ഫാ. റ്റി. ജെ. ജോഷ്വയ്ക്കു നൽകിയും പ്രകാശനം ചെയ്തു. സഭാചരിത്രകാരൻ ഡോ. എം കുര്യൻ തോമസ് ആണ് പുസ്തകത്തിന്റെ എഡിറ്റിംഗ് നിർവഹിച്ചിരിക്കുന്നത്.



**മലങ്കര ഓർത്തോഡോക്സ് സഭയുടെ അമേരിക്കൻ വടക്കു കിഴക്കൻ ഭദ്രാസനത്തിൽ മൂന്നു ദിവസത്തെ അപ്പോസ്തോലിക സന്ദർശനത്തിനായി എത്തുന്ന പ. കാതോലിക്ക ബാവയെ ഭദ്രാസന മെത്രാപോലിത്ത സക്കറിയ മാർ നിക്കോളാവാസും മറ്റു പ്രവർത്തകരും ജോൺ എഫ് കെന്നഡി വിമാനത്താവളത്തിൽ സ്വീകരിച്ചപ്പോൾ.**

## നോർത്ത് ഈസ്റ്റ് അമേരിക്കൻ ഭദ്രാസന ഫാമിലി ആൻഡ് യൂത്ത് കോൺഫറൻസിന്റെ ഒരുക്കങ്ങൾ പൂർത്തിയായി

വാഷിംഗ്ടണ് ഡിസി: ജൂലൈ 17 മുതൽ 20 വരെ പെൻസിൽവേനിയയിലെ പോക്കോണോസ് കലഹാരി റിസോർട്ട്സ് ആൻഡ് കണ്വൻഷൻ സെന്ററിൽ നടക്കുന്ന നോർത്ത് ഈസ്റ്റ് അമേരിക്കൻ ഭദ്രാസന ഫാമിലി ആൻഡ് യൂത്ത് കോൺഫറൻസിന്റെ ഒരുക്കങ്ങൾ പൂർത്തിയായി. യേശു ക്രിസ്തു ഇട്ടിരിക്കുന്ന അടിസ്ഥാനമല്ലാതെ മറ്റൊന്ന് ഇടുവാൻ ആർക്കും കഴിയുകയില്ല എന്നതാണ് കോൺഫറൻസിലെ ചിന്താവിഷയം. കാലിക പ്രാധാന്യമുള്ള കോൺഫറൻസ് തീം മുറകെ പിടിച്ചു പ്രാവർത്തികമാക്കാൻ ഏവർക്കും കഴിയട്ടെ എന്ന് മാർ നിക്കാളോവോസ് മെത്രാപ്പോലീത്താ ആശംസിച്ചു.

ഫാമിലി കോൺഫറൻസിൽ പാലിക്കേണ്ട നിബന്ധനകളും നിയമങ്ങളും നോർത്ത് ഈസ്റ്റ് അമേരിക്കൻ ഭദ്രാസന വെബ്സൈറ്റിലും രജിസ്ട്രേഷൻ ഫോമിലും ലഭ്യമാണ്. ഈ നിബന്ധനകൾ പാലിച്ചു ഉത്തരവാദിത്വ ബോധത്തോടും സംബന്ധിച്ചു കോൺഫറൻസ് വിജയമാക്കി തീർക്കണമെന്ന് കോഓർഡിനേറ്റർ ഫാ. സണ്ണി ജോസഫ്, ജനറൽ സെക്രട്ടറി ജോബി ജോൺ, ട്രഷറർ മാത്യു വർഗീസ് എന്നിവരടങ്ങുന്ന എക്സിക്യൂട്ടീവ് കമ്മിറ്റി അറിയിച്ചു.

## ഫാ. തോമസ് പി. യോഹന്നാൻ നിര്യാതനായി



മലങ്കര ഓർത്തഡോക്സ് സഭയിലെ സീനിയർ വൈദികൻ പ്രൊഫ. ഫാ. തോമസ് പി. യോഹന്നാൻ (71, നെടുമ്പുറത്ത് വീട് വെട്ടൂർ, കുമ്പഴ പത്തനംതിട്ട) നിര്യാതനായി.

സംസ്കാരം വ്യാഴാഴ്ച ഉച്ചക്ക് കുമ്പഴ സെന്റ് സൈമൺ ഓർത്തഡോക്സ് കത്തീഡ്രലിൽ നടത്തപ്പെട്ടു.

## പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിയുടെ ഓർമ്മപെരുന്നാൾ പരുമല സെമിനാരിയിൽ ആചരിച്ചു

പരുമല: പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് രണ്ടാമൻ തിരുമേനിയുടെ 110–ാം ഓർമ്മപ്പെരുന്നാൾ പരുമല സെമിനാരിയിൽ ആചരിച്ചു. നിരണം ഭദ്രാസനാധിപൻ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത വി. കുർബ്ബാനയ്ക്ക് മുഖ്യകാർമ്മികത്വം വഹിച്ചു. പരുമല സെമിനാരി മാനേജർ ഫാ. എം. സി. കുര്യാക്കോസ് പെരുനാൾ ക്രമീകരണങ്ങൾക്ക് നേതൃത്വം നല്കി.

## കാദീശാ പള്ളി: വിഘടിത വിഭാഗം ഹർജി തള്ളി

കൊച്ചി: മലങ്കര സഭയുടെ സെമിത്തേരി പൊതു സ്ഥലമല്ല എന്നും സർക്കാർ ഏറ്റെടുത്ത് ശവമടക്ക് നടത്താൻ കഴിയില്ല എന്നും കേരളാ ഹൈക്കോടതി വാക്കാൽ നിരീക്ഷിച്ചു. ഈ ഹർജിക്ക് പൊതു സ്വഭാവം ഉണ്ട് എന്ന യാക്കോബായ വിഭാഗം അഭിഭാഷകൻ അഡ്വ. ശിവൻ മഠത്തിലിന്റെ വാദം കോടതി അംഗീകരിച്ചില്ല. ഹർജി പിൻവലിച്ചില്ല എങ്കിൽ തള്ളുമെന്ന് കർശനമായി കോടതി പരാമർശിച്ച സാഹചര്യത്തിൽ യാക്കോബായ വിഭാഗം കേസ് പിൻവലിച്ചു. കായംകുളം കാദീശാ പള്ളിയുമായി ബന്ധപ്പെട്ട ശവ സംസ്ക്കാര കേസിലാണ് ഇപ്രകാരം കോടതി നടപടികൾ ഉണ്ടായിരിക്കുന്നത്.

ഇതോടെ മലങ്കര സഭയുടെ സെമിത്തേരികൾ മലങ്കര സഭാ വിശ്വാസികൾക്ക് മാത്രമായി. വിഘടിത വിഭാഗം ഇതോടെ വീണ്ടും കൂടുതൽ പ്രതിസന്ധിയിലായി.



**അങ്കമാലി ഭദ്രാസന വൈദിക സമ്മേളനം കളമശ്ശേരി സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് നടത്തപ്പെട്ടു. ഭദ്രാസനാധിപൻ യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ചു. ഫാ. ഡോ. ടി. ജെ. ജോഷ്വ മുഖ്യപ്രഭാഷണം നടത്തി.**

MALANKARA ORTHODOX CHURCH
Diocese of Delhi
Cordially invites you all to the

*Holy Consecration*
Of
DELHI ORTHODOX CENTRE
2, Institutional Area, Tughlakabad, New Delhi – 110062

His Holiness Baselios Marthoma Paulose – II
Catholicos of the East

His Grace Dr. Youhanon Mar Demetrios
Metropolitan, Delhi Diocese

His Grace Dr. Yuhanon Mar Diascoros
Metropolitan, Chennai Diocese

His Grace Dr. Joseph Mar Dionysius
Metropolitan, Calcutta Diocese

BLESSING OF THE CENTRE
Friday, July 26th, 4:30 pm

CHAPEL CONSECRATION
Friday, July 26th 6:00 pm - Part I
Saturday, July 27th 6:30 am - Part II

6th
Dr. Paulos Mar Gregorios Award
2019

ARUNA ROY
The Indian Activist

Jawaharlal Nehru Stadium
Sunday, July 28th 2019
6:30 pm

The Holy Consecration of the Delhi Orthodox Centre will be held on 26th and 27th July 2019, with His Holiness Baselios Marthoma Paulose - II, Catholicos of the East and Malankara Metropolitan, as the Chief Celebrant. His Grace Dr. Youhanon Mar Demetrios, Metropolitan of Delhi, His Grace Dr. Youhanon Mar Dioscoros, Metropolitan of Chennai Diocese and His Grace Dr. Joseph Mar Dionysius, Metropolitan of Calcutta Diocese, will be Co-Celebrants.""The 6th Dr. Paulos Mar Gregorios Award will be held on 28th July 2019 at the Jawaharlal Nehru Stadium. The Recipient of the Award will be renowned political and social activist, Aruna Roy.""The Diocese of Delhi cordially invites everyone to be a part of the realization of this long cherished dream.



## ഷാർജ ഭരണാധികാരിയെ സന്ദർശിച്ചു അനുശോചനം അറിയിച്ചു

ഷാർജ: എമിരേറ്റ്സ് പരമാധികാരിയായും യു.എ.ഇ. യുടെ ഫെഡറൽ സുപ്രീം കൗൺസിൽ അംഗവും ആയ സുൽത്താൻ ബിൻ മുഹമ്മദ് അൽ ഖിസ്സിമിയെ ഡൽഹി ഭദ്രസനാധിപൻ ഡോ. യൂഹാനോൻ മാർ ദിമെത്രിയോസ് മെത്രാപൊലീത്തയും ദുബായ് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ വികാരി ഫാ. നൈനാൻ ഫിലിപ്പും സന്ദർശിച്ചു.

യു.കെ. യിൽ വെച്ച് അകാലനിര്യാണം പ്രാപിച്ച മകൻ ഷെയ്ഖ് ഖാലിദ് ബിൻ സുൽത്താൻ ബിൻ മുഹമ്മദ് അൽ ഖസ്സിമിയുടെ വിയോഗത്തിൽ മലങ്കര സഭയുടെ അനുശോചനം അറിയിച്ചു.




**കുന്നംകുളം ഭദ്രാസന അരമനയിൽ നടന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് രണ്ടാമന്റെ 110-ാം ഓർമ്മപ്പെരുന്നാളിൽ ഡോ. ഗീവർഗീസ് മാർ യൂലിയോസ് വി. കുർബ്ബാന അർപ്പിക്കുന്നു.**